Registered No. M—770

പുസ്തകം ൧൮] [ലക്കം ൮
൧൧൦൯—ാം ൧൦൮൫ ചിങ്ങം

# മലങ്കരഇടവകപത്രിക.

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ കുരിശിങ്കലല്ലാതെ
പുകഴ്ച ചെയ്വാൻ സംഗതി വരരുതു്.
[മാർ പൌലൂസ്]

സംഗതി വിവരങ്ങൾ.



മാർ തോമസ്സ് പ്രസ്സ്
കോട്ടയം.

പ്രസിദ്ധകൻ റവ. ജീ. കൊച്ചുമ്മൻ.

# പഞ്ചാംഗം.

ഈലൂൽ—കന്നി

൧൯൦൯. ൧൦൮൫.

സെപ്റ്റംബർ—ഒക്ടോബർ

| ആഴ്ച. | സൂ. | മ. | ഇം. | വിശേഷ ദിവസങ്ങൾ. |
|---|---|---|---|---|
| ചൊ | ൧ | ൩൦ | ൧൪ | ൬-ാംനു— വാങ്ങിപ്പിനു പിമ്പു ൪-ാം ഞാ- |
| ബു | ൨ | ൩൧ | ൧൫ | |
| വ്യാ | ൩ | ൧ | ൧൬ | ൮-ാംനു— ദൈവമാതാവിന്റെ ജനനം. |
| വെ | ൪ | ൨ | ൧൭ | |
| ശ | ൫ | ൩ | ൧൮ | ൧൩-ാംനു— വാങ്ങിപ്പിനുപിമ്പു ൫-ാം ഞാ- |
| ഞാ | ൬ | ൪ | ൧൯ | |
| തി | ൭ | ൫ | ൨൦ | ൧൪-ാംനു— സ്ലീബാപെരുനാൾ (മാറാനായ) |
| ചൊ | ൮ | ൬ | ൨൧ | |
| ബു | ൯ | ൭ | ൨൨ | ൨൦-ാംനു— കോതമംഗലത്തു ചെറിയപള്ളിയിൽ കാലംചെയ്ത മാർ ബസേലിയോസു ബാവായുടെ ഓർമ്മ. സ്ലീബാക്കുപിമ്പു ൧-ാംഞാ- |
| വ്യാ | ൧൦ | ൮ | ൨൩ | |
| വെ | ൧൧ | ൯ | ൨൪ | |
| ശ | ൧൨ | ൧൦ | ൨൫ | |
| ഞാ | ൧൩ | ൧൧ | ൨൬ | ൨൧-ാംനു— മാർ മത്തായി ശ്ലീഹായുടെ ഓർമ്മ. |
| തി | ൧൪ | ൧൨ | ൨൭ | |
| ചൊ | ൧൫ | ൧൩ | ൨൮ | ൨൪-ാംനു— മാർ ദേമേത്തിന്റെ ഓർമ്മ. |
| ബു | ൧൬ | ൧൪ | ൨൯ | |
| വ്യാ | ൧൭ | ൧൫ | ൩൦ | ൨൬-ാംനു— ൩-ാമത്തെ പത്രോസു മാറാൻ മാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവായുടെ ഓർമ്മ. |
| വെ | ൧൮ | ൧൬ | ൧ | |
| ശ | ൧൯ | ൧൭ | ൨ | ൨൭-ാംനു സ്ലീബാക്കുപിമ്പു ൨-ാം ഞാ- |
| ഞാ | ൨൦ | ൧൮ | ൩ | |
| തി | ൨൧ | ൧൯ | ൪ | |
| ചൊ | ൨൨ | ൨൦ | ൫ | |
| ബു | ൨൩ | ൨൧ | ൬ | |
| വ്യാ | ൨൪ | ൨൨ | ൭ | |
| വെ | ൨൫ | ൨൩ | ൮ | |
| ശ | ൨൬ | ൨൪ | ൯ | |
| ഞാ | ൨൭ | ൨൫ | ൧൦ | |
| തി | ൨൮ | ൨൬ | ൧൧ | |
| ചൊ | ൨൯ | ൨൭ | ൧൨ | |
| ബു | ൩൦ | ൨൮ | ൧൩ | |

# മലങ്കര ഇടവക പത്രിക

പുസ്തകം ഫവ്വ | ഫൻ൦ൻ ചിങ്ങം | ലക്കം വ്വ

## ദീവന്നാസ്യോസ് ചരമാനന്തര സിറിയൻസമുദായം.

(ഒ. എം. ചെറിയാൻ ബി. എ. എൽ. ടി)

മലങ്കര സുറിയാനി സമുദായത്തിൻെറ ജീവനായ ഒരു പ്രത്യക്ഷസ്ഥാപനം എന്നുകണക്കെ സ്ഥിരത്വം ഉള്ള ഒരു സത്വമെന്നു, ഇന്നു ജീവനോടിരിക്കുന്നവരായ മിക്കപേരുടേയും ഹൃദയത്തിൽ അനുഭവബോധത്തെ ജനിപ്പിച്ചുവളൎത്തിക്കൊണ്ടുപോന്നിരുന്ന ഒരു മലയാളത്തലയാളായ മാർ ദീവന്നാസ്യോസു വലിയ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് — അതേ ആ തിരുമനസ്സുകൊണ്ടുതന്നെ, യശഃശരീരമാത്രനായി ആ വന്ദ്യ പിതാവിൻെറ രൂപാന്തരത്വത്തെസംബന്ധിച്ച നിശ്ചയബോധത്തെ സ്വീകരിക്കുന്നതിന്, വിജയാവഹമായിരുന്ന ആ തിരുമനസ്സിലെ ആയുസ്സിൻെറ ദൈൎഘ്യവും സുറിയാനിസമുദായത്തിൽപെട്ട എല്ലപ്പേരുടേയും പ്രതീക്ഷകളുടേയും ആകാംക്ഷകളുടേയും ഗതിയും, അനുവദിക്കുക എന്നതു് അത്ര എളുപ്പമായ ഒരുകാൎയ്യമല്ല; എങ്കിലും, ആ തിരുമനസ്സിലെ ദേഹത്തിൻെറ വിയോഗത്തിൻെറ പരിണാമങ്ങൾ, കോട്ടയം സുറിയാനി സിമ്നാരിയിൽനിന്ന് ആരംഭിച്ചു്, സുറിയാനിസമുദായത്തിൻെറ നാനാംശങ്ങളിലും ആ സമുദായത്തോടു സംസൎഗ്ഗസംബന്ധമുള്ള ഇതരസമുദായങ്ങളിലും ഇപ്പോൾ വ്യാപിച്ചുകഴിഞ്ഞിട്ടുണ്ടു്. അഭിവൃദ്ധിയെ വൎദ്ധമാനമായി അടയുവാൻതക്കവണ്ണം സുറിയാനിസമുദായ യന്ത്രത്തെ ഭരിച്ചുപോന്നിരുന്ന മൎമ്മജ്ഞനായ ആ തിരുമനസ്സിലെ വിയോഗം, മലയാളരാജ്യത്തിൻെറ ബുദ്ധിബലത്തിനു ഗണനീയമായ ഒരു ന്യൂനതയും സുറിയാനിസമുദായത്തിന് അളക്കപ്പെടാവതല്ലാത്ത ഒരു നഷ്ടവും ആകുന്നു എന്നു നാം സങ്കടപൂൎവ്വം സ്മരിക്കേണ്ടതായിരിക്കുന്നു. ദൈവനടത്തിപ്പിൻകീഴിൽ സംഭവിക്കുന്ന എല്ലാസംഗതികളും വിസ്താരമേറിയ ഈ ലോകത്തിൻെറ ബഹുമുഖമായ വ്യാപാരപ്രകാരങ്ങളുടെ നന്മക്കായി പരിണമിക്കുമെന്നുള്ള ക്രിസ്തീയോപദേശത്തിന്മേൽ നമുക്കുള്ള വിശ്വാസത്തിൻെറ കണക്കനുസരിച്ചു ശരണപ്പെട്ടുകൊണ്ടു, വന്ദ്യനായ ആ തിരുമനസ്സിലെ സ്മരണം നമുക്കു കോട്ടയായിരിക്കും എന്നു നമുക്കു സമാധാനിക്കാം.

ഗുണവും ദോഷവും സമ്മേളിക്കാത്തതായ യാതൊന്നാവട്ടെ സൂൎയ്യൻെറ കീഴിൽ ഇല്ല എന്നുള്ളതു വ്യത്യസ്തമില്ലാത്ത ഒരു പ്രമാണമാണ്. ജീവിതകാലത്തു് എത്രകണ്ടു ഗുണപ്രദമായിരിക്കുന്നുവോ മരണകാലത്തു് അത്രകണ്ടു സങ്കടപ്രദമാണ്, ഓരോ സമുദായപ്രധാനൻെറയും ആയുസ്സ് എന്ന് ഒരുവിധി ചെയ്യപ്പെടാവുന്നതത്രെ. ജീവിതകാലത്തിൽ അശക്തനായ മ

നുഷ്യൻ യാതൊരുത്തൎക്കും മനഃക്ലേശത്തെ നൽകാൻ ഇടയില്ല—സ്വമരണംനിമിത്തം യാതൊരുത്തൎക്കും ദോഷത്തെ വരുത്തിക്കൂട്ടുകയില്ല. എന്നാൽ ഒരു മനുഷ്യൻ, എത്രകണ്ടു മഹാനായിരിക്കുന്നുവോ അത്രകണ്ടു കാൎയ്യങ്ങളിൽ പ്രവേശിക്കുകയും കാൎയ്യങ്ങളെ ഭരിക്കുകയും ചെയ്യുകനിമിത്തം, മരിക്കുന്ന അവസരത്തിൽ അനവധി കാൎയ്യങ്ങളെ ഭരണകൎത്താവില്ലാതെ പരിണമിപ്പിച്ചു അനേകമനേകം ജനങ്ങളെ ആപത്തിൽ പതിപ്പിക്കുന്നുണ്ടെന്നുള്ളതു്, ആലോചിച്ചാൽ ആൎക്കും അറിയാവുന്ന ഒരു വസ്തുതയാണ്. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ഒരു അസാധാരണനായിരുന്നതിനാൽ ആ തിരുമനസ്സിലെ ആശ്രയിച്ചിരുന്ന വിജയത്തിന്റെ സാഫല്യവും സാമൎത്ഥ്യത്തിന്റെ അഗാധതയും വിഷയങ്ങളുടെ വിവിധത്വവും, ആ തിരുമനസ്സിലെ സ്വൎഗ്ഗപ്രവേശാവസരത്തിൽ സുറിയാനിസമുദായത്തിന്റെ മനഃക്ലേശത്തെ അധികരിപ്പിക്കുകയും ഭാവിഭരണകൎത്താക്കന്മാൎക്കു ഭാരാധിക്യത്തെ നൽകുകയും ചെയ്യുന്നുണ്ടെന്നുള്ള സങ്കടം നാം അനുഭവിക്കാതെ ഗത്യന്തരമില്ല.

ഈ വാസ്തവത്തെ—വലിയതിരുമനസ്സിലെ ദേഹവിയോഗം നിമിത്തം സുറിയാനിസമുദായത്തിന്റെ ബഹുപ്രകാരങ്ങളായ വ്യവസായങ്ങൾക്കു നേതൃത്വം ഇല്ലാതെ പരിണമിച്ചിരിക്കുന്നു എന്നവാസ്തവത്തെ—സ്മരിക്കുകയും എന്താണു പ്രവൎത്തിക്കേണ്ടതു് എന്നു ശാന്തമായി ആലോചിക്കുകയും നാം ചെയ്യേണ്ടതായിരിക്കുന്നു. "വലിയതിരുമേനി ഒരു വലിയവനായിരുന്നു. ആ തിരുമനസ്സിലെ ദേഹവിയോഗം തീരാത്ത ഒരുനഷ്ടമാണ്" എന്നു വിലപിച്ചു കാലംപോക്കുന്നതിൽ വലിയ യാതൊരു ഉപയോഗവുമില്ല. അനേകമനേകം സമുദായകാൎയ്യങ്ങളെ സൃഷ്ടിച്ചു സംരക്ഷിച്ചുപോന്ന മൎമ്മജ്ഞനായ ഒരു നേതാവിന്റെ പെട്ടെന്നുണ്ടായ അഭാവത്തിൽ, ആ സമുദായകാൎയ്യങ്ങളെ വളൎത്തിക്കൊണ്ടുപോകുന്ന പുതിയ ഏൎപ്പാടുകൾ ഉറയ്ക്കുന്നതുവരെയ്ക്കു്, സമുദായത്തെ ഒന്നാകെ അവലോകനം ചെയ്വാൻ ശക്തിയുള്ള സമൎത്ഥന്മാർ അന്യ ചിന്തകൾക്കു മനസ്സിനെ അനുവദിക്കാത്തതാകുന്നു. പരേതനായ മാർ ദീവന്നാസ്യോസ് തിരുമനസ്സിലെ വ്യവസായപ്രകാരങ്ങളെ പിരിഅഴിച്ചു ഗ്രഹിക്കുകയും അവയിൽ ഓരോന്നിന്റെയും അഭിവൃദ്ധിപ്രകാരങ്ങളെ അനുഭവിച്ചു് അറിഞ്ഞു ഗ്രഹിക്കുകയും ചെയ്യുന്നതിന് ആവശ്യമായകാലത്തിൽ—ഒരു മൂന്നു വൎഷക്കാലമെന്നിരിക്കട്ടെ—നൂതനന്മാരായ ഭരണകൎത്താക്കന്മാരുടെ ശ്രദ്ധ അന്യകാൎയ്യങ്ങളിലേക്കു പതറിപ്പോവാതിരിപ്പാൻതക്കവണ്ണം, സമുദായത്തിൽ എവിടെയും സമാധാനത്തെ പരിപാലിക്കുകയും അന്തഃഛിദ്രങ്ങളെ നീക്കിവെയ്ക്കുകയും ചെയ്യുന്നതിനു ശ്രമിക്കുകയാകുന്നു, സുറിയാനിസമുദായത്തെ സ്നേഹമുള്ള എല്ലേപ്പെട്ടവനും ഈ അവസരത്തിൽ ചെയ്വാനുള്ളതു്. ഓരോ സമുദായാംഗവും ഉൾപ്പെട്ടുനിൽക്കുന്ന ഇടവകകളിൽ ഉണ്ടായിരിക്കാൻ ഇടയുള്ള അന്തഃഛിദ്രങ്ങളെ, നൂതനന്മാരായ സഭാപിതാക്കന്മാർ പ്രവൃത്തിമാൎഗ്ഗങ്ങളെ അന്വേഷിച്ചറിഞ്ഞു സ്വപാദങ്ങളിന്മേൻ ഉറയ്ക്കുന്നതുവരെയ്ക്കു, വികസിക്കാൻ അനുവദിക്കാതിരിക്കുന്നതിനു നാം ഓരോരുത്തനും പ്രത്യേകം പ്രത്യേകം കരുതേണ്ടിയിരിക്കുന്നു. സമുദായകാൎയ്യം അന്വേഷിക്കുന്ന പല യോഗ്യന്മാരും ഇത്രയും ചെയ്യുന്നതായാൽ ഈ ഘട്ടത്തിൽ ഒരു വലിയ ഉപകാരമായിരിക്കും.

പരേതനായ വലിയമെത്രാപ്പോലീത്താ തിരുമനസ്സിലെ മനസ്സിന്റെ വിസ്താരവും ഒരു ഇടവകയിൽ ഏക കാലത്തിൽതന്നെ ഉണ്ടായിരിക്കാവുന്ന രണ്ടോ പത്തോ പക്ഷക്കാരെ ഒരുപോലെ സ്വീകരിക്കുന്നതിനുള്ള പാത്രതയും ദീൎഘകാലത്തേക്കു പരിചയിച്ചും, എന്തെല്ലാം കലാപങ്ങൾ ഉണ്ടായാലും 'മെത്രാച്ചന്റെ' അടുക്കൽ ചെല്ലുന്ന അവസരത്തിൽ ദോഷം കൂടാതെ അസ്തമിക്കുമെന്ന് അനുഭവിച്ചും, പഠിച്ചും ആലോചന കുറഞ്ഞുപോയിരിക്കുകനിമിത്തം, ഇടവക വഴക്കുകളെ ശമിപ്പിക്കുന്നതിനു നാം പ്രത്യേകം കരുതിപ്രവൎത്തിക്കേണ്ട ആവശ്യം ഇപ്പോൾ നമുക്കു നേരിട്ടിരിക്കുന്നു. അന്യോന്യം യോജിക്കാത്ത ഇടവകവഴക്കുകളെയും സമുദായപക്ഷങ്ങളേയും ഒരുപോലെ സ്വീകരിച്ചു ശമിപ്പിക്കുന്നതിനു 'പുലിക്കോട്ടുമെത്രാച്ച'നുണ്ടായിരുന്ന അതിരററ ശക്തിയുടെ അസാധാരണത്വം നാം സാധാരണ ആലോചിക്കാറുള്ള ഒന്നല്ല. ഒരു നാല്പതുവയസ്സിൽ കവിഞ്ഞപ്രായമുള്ള പലരും തങ്ങളെത്തന്നെ അളന്നുനോക്കുന്നപക്ഷം നാല്പതുവയസ്സിനു മുമ്പുണ്ടായിരുന്ന ബുദ്ധിബലവും ഒരേകാൎയ്യത്തിൽ ദീൎഘസമയത്തേക്കു മനസ്സിരുത്തുന്നതിനുള്ള ശക്തിയും ഇപ്പോൾ അനുഭവമില്ലെന്നു, സമ്മതിക്കേണ്ടതായിവരും. ഏതെങ്കിലും ഒരുകാൎയ്യത്തെക്കുറിച്ച് യുക്തിയായി ദീൎഘസമയത്തേക്കു സംഭാഷണം ചെയ്യത്തക്ക ബുദ്ധിപ്രകാശം ഉള്ളവരായി അറുപത്തഞ്ചു വയസ്സു കഴിഞ്ഞ ആളുകളുടെ വൎഗ്ഗത്തിൽ, ഈ മലയാളരാജ്യത്തിൽ അധികംപേരെ കാണ്മാനുണ്ടാവുമെന്നു തോന്നുന്നില്ല. ഈ മലയാള മനുഷ്യാവസ്ഥയെ സ്മരിച്ചുകൊണ്ട് ആലോചിക്കുന്നപക്ഷം, കുന്നംകുളങ്ങര പുലിക്കോട്ടുകുഡുംബത്തിൽ പിറന്ന്, ജോസഫ് എന്നുനാമകരണം ചെയ്യപ്പെട്ട്, ഒരു കത്തനാരായി വളൎന്ന്, മലയാളത്തിന്റെ വലിയ മെത്രാപ്പോലീത്തായായി പരിണമിച്ച ആ ഭാഗ്യവാൻ, തന്റെ ൭൦-മത്തെവയസ്സിൽ കൂടെയും പ്രദൎശിപ്പിച്ചിരുന്ന സഹനശക്തിയും, ആലോചനാഗാധതയും, തിരുവിതാംകൂർ കൊച്ചി മലബാർ എന്നപ്രദേശങ്ങളിൽപെട്ട ഏതൊരുപള്ളിയിലേയും എല്ലാക്കക്ഷികളുടേയും നേരെ പ്രദൎശിപ്പിച്ച സമഭാവനയും, ഏതൊരുവിഷയത്തെയും ഉദ്ദേശിച്ച് വിളങ്ങിച്ച മന്ദഹാസവും, എത്ര വിസ്മയനീയങ്ങളാണെന്ന് ഒരു ചിന്ത ബുദ്ധിമാന്മാരുടെ ഹൃദയങ്ങളിൽ ഉണ്ടാവും. എന്നാൽ നമ്മിൽ മിക്കവരും ഓൎമ്മയായപ്പോൾ മുതൽക്കു കേട്ടും കണ്ടും പരിചയിച്ചുപോയതിനാൽ 'പുലിക്കോട്ടുമെത്രാച്ചൻ' സുറിയാനിസമുദായംതന്നെ അവതരിച്ച ഒരു നിത്യശരീരനെന്നും മററും കഥയില്ലാതെ ഭ്രമിക്കുകയും, ആ തിരുമനസ്സിലെ കാൎയ്യനിൎവ്വഹണശക്തി അസാധാരണമായ സഹനശക്തി എന്നിതുകളൊക്കെ (ചുവപ്പുകുപ്പായം സ്വൎണ്ണസ്ലീബാ എന്നിതുകൾ കണക്കെ) മെത്രാച്ചന്മാൎക്കു സ്വയം വന്നുകൊള്ളുന്നതാണെന്നു സങ്കല്പിച്ചുകൊണ്ട് അതിശയിപ്പാൻ വകയില്ലാത്തവണ്ണം വൎത്തിക്കുകയും, പതിവായിത്തീൎന്നിട്ടുണ്ട്. ഓരോ ഇടവകയിൽ അടുത്തകാലത്തുണ്ടായിട്ടുള്ള മത്സരങ്ങളെക്കുറിച്ചു അതതു ഇടവകക്കാർ ഈ ഘട്ടത്തിൽ ഒന്നു ചിന്തിക്കണമെന്ന് ഞാൻ അപേക്ഷിക്കുന്നു. വല്ലതും ഓരോ മത്സരം ആരംഭിക്കുന്ന ഉടനെ രണ്ടുപക്ഷക്കാരും മെത്രാച്ചന്റെ അടുക്കലേക്കു ഓട്ടമായി. മെത്രാച്ചൻ മറുപക്ഷം ചേൎന്നുകളഞ്ഞേക്കാമെന്ന് ഒരു ശങ്കയെങ്കിലും ഒരു പക്ഷക്കാരുടെയും ഹൃദയത്തിൽ ഉണ്ടാവുക വളരെ അസാധാരണയാണ്. ഇതു വായിക്കുന്ന ആളിന്റെ അനുഭവവും ഇ

ങ്ങനെയല്ലേ?. എന്നാൽ ഈ സമഭാവനാഗണനം അത്ര സാധാരണമല്ലെന്നു അച്ഛന്റെയോ അദ്ധ്യാപകന്റെയോ അടുക്കൽ ഒരു മത്സരത്തെ വിവരിക്കുന്ന കുട്ടികളുടെ മനോഭാവനയെ സൂക്ഷിച്ചാൽ ഏകദേശം അനുമാനിക്കാം. കാര്യം കേൾക്കുന്ന ആൾ മറുപക്ഷത്തിൽ ചേർന്നുപോയേക്കാം എന്നു ഒരുഭയം കേൾപ്പിക്കുന്ന രണ്ടുപേരിൽ ഓരോരുത്തരുടേയും ഹൃദയത്തിൽ പലപ്പോഴും ഉണ്ടാകുന്നുണ്ടു. എന്നാൽ സമഭാവന സഹനശക്തി മുതലായവ നിറഞ്ഞസ്വഭാവം എപ്പോഴും എല്ലാവരോടും പ്രദർശിപ്പിക്കുക നിമിത്തം, 'പുലിക്കോട്ടു മെത്രാച്ച'നെ ഈ കാര്യം സംബന്ധിച്ചു പ്രത്യേകം ബഹുമാനിക്കാൻ നാം വിസ്മരിക്കുകയും, പ്രത്യേകിച്ചു ബഹുമാനിപ്പാൻ ഒന്നും ഇല്ലെന്നു നാം കരുതിപ്പോവുകയും, ചെയ്യുന്നു. മൂന്നു ലക്ഷം പ്രകാരങ്ങളിലുള്ള ബുദ്ധികൾ അടങ്ങിയ സുറിയാനിസമുദായത്തെ ഭരിച്ചുകൊണ്ടുപോയതു മെത്രാൻസ്ഥാനത്തിന്റെ സ്വഭാവജന്യമായ ഒരുഫലമല്ല പുലിക്കോട്ടു തറവാട്ടിലെ ഒരു അംഗത്തിന്റെ പ്രത്യേക ബുദ്ധിബലം മാത്രമാണ്. എന്നാൽ ഈ സംഗതിയെ വിസ്മരിക്കുന്ന ഭ്രമം നിമിത്തം—സമഭാവന മുതലായ ഗുണങ്ങളെ പ്രദർശിപ്പിക്കുക മെത്രാച്ചന്മാരുടെ ഒരു തൊഴിലാണെന്നുള്ള ഭ്രമം നിമിത്തം—സമുദായത്തെ സ്വന്തം തറവാടായി ഗണിക്കത്തക്ക ഭക്തിനിറഞ്ഞ ആളുകൾക്കുടെയും, അന്തഃഛിദ്രങ്ങളെ വർദ്ധിപ്പിക്കുന്ന ഒരു രീതി, സുറിയാനിസമുദായത്തിൽ മുളച്ചുവശമായിട്ടുണ്ട് അതുകൊണ്ടാണ് ഇടവകകളിൽ അന്തഃഛിദ്രം വികസിക്കാതിരിക്കാൻതക്കവണ്ണം പ്രത്യേകം കരുതേണ്ട ആവശ്യം നേരിട്ടിരിക്കുന്നു എന്നു ദീവന്നാസ്യോസ് ചരമാനന്തര സുറിയാനിസമുദായത്തെ ഉദ്ദേശിച്ചു പ്രസ്താവിക്കപ്പെട്ടതു്.

നൂതനന്മാരായ സഭാനേതാക്കന്മാർ സ്വകൃത്യങ്ങളെ സ്പർശിച്ച് അറിയുന്നതിന് അവസരം ലഭിക്കേണ്ടതിന് അന്തഃഛിദ്രത്തിന്റെ ആത്മാവിനെ ഇല്ലായ്മചെയ്യേണ്ടതു് അത്യാവശ്യകമാണെന്നു, സമുദായപ്രധാനന്മാർ പ്രവൃത്തിമൂലം ദൃഷ്ടാന്തികരിച്ചുതുടങ്ങിയിരിക്കുന്നതു് ശുഭസൂചകമായിരിക്കുന്നു. സുറിയാനിസമുദായത്തിന്റെ സഭാപിതാക്കന്മാരായി മലങ്കരെ ഇപ്പോൾ താമസിച്ചുകൊണ്ടിരിക്കുന്ന നാലുപേരിൽ ഓരോരുത്തർക്കും ഓരോവക 'മൂപ്പ്' അവകാശം പറയാനുണ്ടായിരിക്കുന്നതും, ഈ തത്വത്തെ അടിസ്ഥാനമാക്കി ഈ നാലുപേരിൽ ഓരോരുത്തനും വാദം നടത്താനിടയുണ്ടെന്നും നടത്തേണ്ടതാണെന്നും ശ്രദ്ധമായ സംസാരം നാടൊക്കെ പ്രസിദ്ധമായതും, ആണ്. ഇങ്ങനെ ഒരു കിംവദന്തി എന്നുമാത്രമല്ല, ഈ നാലുപേരും തമ്മിൽ ഒരു വ്യവഹാരം സർക്കാർ കോടതികളിൽ നടക്കുന്നതായിരുന്നാലും, അശേഷം അതിശയിപ്പാനില്ലെന്നാണ് എന്റെ പക്ഷം. മലങ്കരയുടെ മെത്രാപ്പോലീത്താ എന്നസ്ഥാനം ആർക്കും മോഹിക്കത്തക്ക പ്രകടപ്രഭാവം ഉള്ള ഒന്നാണ്. തെക്കെയിൻഡ്യായിലുള്ള പല സമുദായങ്ങളുടെ ഇടയിൽ ധനബലം ബുദ്ധിബലം സ്വാധീനബലം എന്നിതുകൾകൊണ്ടും മററും പ്രശസ്തമായ ഒരുനിലയെ പ്രാപിച്ചിട്ടുള്ളതും പുരാതനവും ആയ മൂന്നു ലക്ഷം ആളുകൾ ഉൾപ്പെടുന്ന സുറിയാനി സമുദായത്തിന്റെ നേതൃത്വം സർവ്വഥാ സ്പൃഹണീയമായ ഒന്നുതന്നെ. ഈ സ്ഥാനത്തെ മോഹിക്കുക എന്നതു വൈദികവൃത്തിയെ സ്വീകരിച്ച ഏവനും ലോകസ്വഭാവം അനുസരിച്ചുവരാവുന്നതാണ്. വൈദികവൃത്തിയെ ജീവിതസർവ്വസ്വ

മായി സ്വീകരിച്ചു ക്രമാഗതമായ ഉന്നതിയെ അനുഭവിച്ചവക്കല്ലാതെ, മലങ്കര മെത്രാപ്പോലീത്താസ്ഥാനം എത്ര വ്യാമോഹകമാണെന്ന് ഊഹിപ്പാൻ അന്യന്മാക്ക കഴിവുള്ളതല്ല. എന്നാൽ സ്വശ്രേയസ്സിനെ വിസ്മരിച്ചും, സമുദായശ്രേയസ്സിനെ മാത്രം സ്മരിച്ചും, ദിവ്യന്മാരായ നമ്മുടെ വന്ദ്യപിതാക്കന്മാർ ദൈവാശ്രയത്തോടുകൂടെ പ്രദശിപ്പിച്ച സങ്കോചവും വൈദികോചിതസ്വഭാവവും സവ്വഥാ അഭിനന്ദനീയങ്ങളായിരിക്കുന്നു. ബുദ്ധിബലവും ഭരണപരിചയവും സമുദായത്തിന്നു ദീഘകാലത്തേക്ക് ഉപയോഗപ്പെടട്ടെ എന്നുള്ള ഏകോദ്ദേശം പ്രത്യക്ഷപ്പെടത്തക്കവണ്ണം, പ്രായംകൊണ്ടു ചെറുപ്പമായ കൊച്ചുമെത്രാപ്പോലീത്തായെ മലങ്കര മെത്രാപ്പോലീത്തായായി ശിപാശി ചെയ്തു സമ്മതിച്ചുകൊടുത്തതിൽ, വയോവൃദ്ധനും നിഷ്ഠാനിരതനും ആയ നിതാന്തവന്ദ്യ ദിവ്യശ്രീ. മാർ ഈവാന്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു മുതലായ പിതാക്കന്മാർ പ്രദശിപ്പിച്ച സ്വാത്ഥാഭാവബുദ്ധിയേയും സമുദായാത്ഥസ്മരണാബുദ്ധിയേയും—ഓരോ ഇടവകകളെ മാത്രം ബന്ധിക്കുന്ന നിസ്സാരപ്രാധാന്യത്തെ കരുതി സമുദായത്തെ ക്ഷോഭിപ്പിക്കുന്ന ഓരോരുത്തരും ലജ്ജയോടുകൂടെ തലകുനിച്ചുകൊണ്ടു—നമസ്കരിക്കേണ്ടിയിരിക്കുന്നു. സുറിയാനിസമുദായത്തിനു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗംനിമിത്തം സിദ്ധിച്ച വലിയ മുറിവിനെ—ഉള്ളവണ്ണം കണ്ടറിഞ്ഞ തിരുമേനികൾ ഏതു അളവിനും സ്വാത്ഥത്തെ ഹനിക്കാൻ തെയ്യാറായതിൽനിന്നു, സമുദായാംഗങ്ങളിൽ ഓരോരുത്തനും സമാധാനത്തെ പരിപാലിക്കാൻ എത്രവലിയ കടമയുണ്ടെന്നു നല്ലവണ്ണം പ്രത്യക്ഷപ്പെടുന്നുണ്ട്.

ചരിത്രപ്രസിദ്ധമായ സെഹിയോൻെറ മാളികയിൽവച്ചു ചെയ്യപ്പെട്ട ദൈവികാഭിഷേകം മലങ്കര മെത്രാപ്പോലീത്താസ്ഥാനമായി അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന നിതാന്തവന്ദ്യ ദിവ്യശ്രീ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ഇപ്പോൾ ലഭിച്ചിരിക്കുന്ന ഭാരം ബുദ്ധിമാന്മാരായ എല്ലാവരേയും സംഭ്രമിപ്പിക്കത്തക്ക ഒന്നാണ്. നടപടികളിൽ ഐകരൂപ്യമില്ലാതെയും; അനേക കാൎയ്യങ്ങൾക്കും ക്ലിപ്തരീതിക്കു നടപടികൾ ഇല്ലാതെയും; ഇടവകപ്രധാനന്മാരും വൈദികന്മാരും തമ്മിലുള്ള ബന്ധത്തിൻെറ സ്വഭാവം ഇനിയും നാനാപ്രകാരേണ രൂപപ്പെടേണ്ടതായും: സവ്വപ്രധാനമായി, സവ്വസമ്മാന്യതയും വിസ്മയനീയമായ മനോവിസ്താരവും ഉണ്ടായിരുന്ന ഒരു അസാധാരണൻെറ പൂവ്വഗതം ഉള്ളതായും; വത്തിക്കുന്ന മലങ്കര കൊച്ചുമെത്രാപ്പോലീത്താ തിരുമനസ്സിലെ ഭരണത്തിൻെറ സ്മരണം, കാൎയ്യാകാൎയ്യവിവേചനം, പാടവം ഉള്ള ജനങ്ങളുടെ ഹൃദയങ്ങളിൽ യഥാത്ഥമായ സംഭ്രമത്തെ ജനിപ്പിക്കുന്ന ഒന്നുതന്നെ. ഭാരമേറിയ ഈ കൃത്യത്തെ നിവ്വഹിക്കുന്നതിൽ ആ തിരുമനസ്സിലേക്കു സഹായമായി ഓരോ സമുദായപ്രധാനൻെറയും ബുദ്ധി ഉപയോഗപ്പെടത്തക്കവണ്ണം കരുതിപ്രവത്തിക്കേണ്ടതു് അത്യാവശ്യമാണ്. കോട്ടയം സുറിയാനി സിമ്മനാരിയിൽ നടന്ന മഹായോഗത്തിൽ മലങ്കരയുടെ മല്പാൻ ദിവ്യശ്രീ കോനാട്ടു മാത്തൻ കത്തനാരവർകളും ഹൈക്കോടതി വക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ ബി. എ. ബി. എൽ. അവർകളും പരോക്ഷമായും പ്രത്യക്ഷമായും പ്രസ്താവിച്ച സമാധാന സംരക്ഷണകാൎയ്യം സുറിയാനി സമുദായ ചരിത്രത്തിൻെറ തൽക്കാല ഘട്ടത്തിൽ എത്ര മമ്മജ്ഞതാപ്രദശകമാണെന്നു

ള്ളതിനെ, സുറിയാനി സമുദായത്തെ സ്നേഹമുള്ള ഓരോരുത്തനും അറിഞ്ഞു പ്രവൎത്തിക്കേണ്ടതായിരിക്കുന്നു. ഈ വിഷയംസംബന്ധിച്ച് ഇനിയും പ്രസ്താവിപ്പാനുള്ളതു, വേറൊരു് അവസരത്തിലേക്കു മാററിവെച്ചുകൊള്ളട്ടെ.

## പരേതനായ നമ്മുടെ വലിയ തിരുമേനി.

(എം. പി. വൎക്കി)

തൻെറ ആയുഷ്ക്കാലം മുഴുവൻ സമുദായോദ്ധാരണത്തിനായി പരിശ്രമിച്ചു മിക്കസംഗതികളിലും വിജയശ്രീ നേടിയ പരേതനായ മാർ ദീവന്നാസ്യോസ് വലിയമെത്രാപ്പോലീത്താ തിരുമനസ്സിലെ നാനാവിധ സാമൎത്ഥ്യങ്ങളേയും സൽഗുണങ്ങളേയും വൎണ്ണിച്ചു പത്രങ്ങൾ ഓരോ ഉപന്യാസങ്ങൾ പ്രസിദ്ധപ്പെടുത്തിവരുന്ന ഈ അവസരത്തിൽ ഇതുസംബന്ധമായി ഏതാനും ഉപന്യാസങ്ങൾ എഴുതുന്നതിന് എനിക്കും ഒരു മോഹം ജനിച്ചിരിക്കുന്നതിനെ സാധിക്കുന്നതിനായി ഇപ്പോൾ ആരംഭിക്കുന്നു. ലോകത്തിലെ വലിയ വലിയ സമുദായങ്ങളെക്കുറിച്ച് ആലോചിക്കുന്നതായാൽ കേരളീയനസ്രാണിസമുദായം എത്രയൊ നിസ്സാരമായ ഒന്നാണെന്നു സമ്മതിക്കാതെകഴികയില്ല. ഏതുസമുദായത്തിനും സ്വാഭിമാനം വൎദ്ധിപ്പിക്കുന്നതിന് ഉത്തമഹേതുവായ രാജത്വം നമുക്കില്ല. ജനസംഖ്യ ആലോചിച്ചാലും നാം നിസ്സാരന്മാരാണ്. സമ്പത്തിൻെറ കാൎയ്യത്തിലും അങ്ങനെതന്നെ. നീതിസൂൎയ്യൻ അതിശക്തിയായി പ്രകാശിക്കുന്ന ബ്രിട്ടീഷ് രാജ്യത്തിൽ അധിവസിക്കാനുള്ള ഭാഗ്യവും നമുക്കില്ല. അനേകശതവൎഷങ്ങളായി ഏതദ്ദേശ്യരാജാക്കന്മാരുടെ രക്ഷയിലും ശാസനയിലും ആണു നാം കഴിച്ചുകൂട്ടുന്നതു. കേരളത്തിലെ ഇടപ്രഭുക്കന്മാരും പ്രാചീന ചക്രവൎത്തികളും നമ്മെ ഒരു കാലത്തു വളരെ ആദരിച്ചുപോന്നതിനു ചരിത്രരേഖകളുണ്ട്. പക്ഷേ ആ ആദരത്തിനുള്ള ആവശ്യം പ്രായേണ ഇല്ലാതായതുമുതൽ നാം ഒന്നിനൊന്നു കീഴ്‌പെട്ടുപൊയ്ക്കൊണ്ടിരിക്കയായിരുന്നു.

ഈ അവസരത്തിലാണു യൂറോപ്യന്മാർ ആദ്യമായി ഇൻഡ്യയിൽ വന്നതു്. വിശ്വാസത്തിൽ പൂൎണ്ണയോജിപ്പില്ലാത്തവരെങ്കിലും സമ മതസ്ഥരായ പോൎട്ടുഗീസുകാരോടു നാം ആദ്യമെ സ്നേഹമായി വൎത്തിച്ചുവന്നു എങ്കിലും അവർ മതഭ്രാന്തന്മാരായി നമ്മിൽ പകുതിയിലധികം ജനങ്ങളെ വെട്ടിത്തിരിച്ചുകളഞ്ഞു. പിന്നീട് സി- എം- എസ്സ് മിഷ്യനറിമാരും ചില പ്രയോഗങ്ങൾ നടത്തി. അവർ കുറെ ആളുകളെ തട്ടിയെടുത്തതിനേക്കാൾ ശാശ്വതമായ ദോഷം ചെയ്തതു സഭയിൽതന്നെ വേറൊരു പിരിവുണ്ടാക്കിയതാണ്. പ്രകൃത്യാ ക്ഷീണന്മാരായിരുന്ന നമ്മെ അന്യന്മാർ എന്തുമാത്രം ക്ഷീണിപ്പിച്ചു എന്നു കാണിപ്പാൻ ഇത്രയും എഴുതിയതാണ്.

ഇങ്ങനെ സമുദായം ഒന്നിനൊന്നു ക്ഷീണിച്ചു അവശതപ്പെട്ട ഒരു കലാപകാലത്താണു സൎവ്വശക്തൻ നമ്മുടെ വലിയ തിരുമേനിയെ ഉയൎത്തിയതു്. സുറിയാനിക്കാരിൽ ഏറിയ ഭാഗവും അധിവസിച്ചുപോരുന്ന തിരുവിതാംകൂറിൽ നിന്ന് ഈ തരത്തിൽ ഒരാളെ ഉയൎത്താൻ ദൈവത്തിന് മനസ്സായില്ല. ദൈവത്തിൻെറ ഈ ഉദ്ദേശത്തിൻെറ രഹസ്യം അറിയാ

ൻ നമ്മെക്കൊണ്ടു സാധിക്കയില്ല. അതിലും വിശേഷിച്ചു തൻകാൎയ്യത്തി ന്നു അദ്വിതീയമായ ഒരു പ്രദേശത്തുനിന്നു സ്വാൎത്ഥപരിത്യാഗം എന്ന വിശിഷ്ടലക്ഷണം പൂൎണ്ണമായി വിളങ്ങിയ ഒരു മഹാപുരുഷൻ പുറപ്പെട്ടതു് എത്രയും വിസ്മയജനകമായിരിക്കുന്നു. വലിയ തിരുമേനിയുടെ സ്വദേശം എന്ന നിലയിൽ കൊച്ചിരാജ്യത്തിനും പ്രത്യേകിച്ചു കുന്നംകുളം പട്ടണത്തിനും ഒരു പ്രത്യേക മാഹാത്മ്യം സിദ്ധിച്ചിരിക്കുന്നു. ഇത്ര കീൎത്തിമാനും സമൎത്ഥനും ആയ ഒരാൾ കേരളഭൂമിയിൽ ജനിച്ചിട്ടുണ്ടോ എന്നു തന്നെ സംശയമാണ്. ശങ്കരാചാൎയ്യർ മുതലായ വലിയ മതാചാൎയ്യന്മാരും രാജാകേശവദാസൻ മുതലായ വലിയ സേനാനായകന്മാരും ടി. ശങ്കുണ്ണിമേനവൻ സി. ഐസ്സ്. ഐ മുതലായ വലിയ രാജ്യതന്ത്രജ്ഞന്മാരും മലയാളികൾതന്നെ എങ്കിലും ഇവർ മൂവരിലും പ്രധാനമായി ശോഭിച്ചിരുന്ന ചില അത്ഭുതലക്ഷണങ്ങൾ നമ്മുടെ വലിയ തിരുമേനിയിൽ യോജിച്ചും ഒന്നിനൊന്നു മത്സരം കൂടാതെയും വിളങ്ങിക്കൊണ്ടിരുന്നു എന്നു പറയുന്നതിൽ അശേഷം അതിശയോക്തിയില്ല.

കാലടിയിൽ ജനിച്ച ആ മതാചാൎയ്യനോടു വൈദികശ്രേഷ്ഠനായ നമ്മുടെ വലിയ തിരുമേനിയെ ഉപമിക്കുന്നതിൽ അസാംഗത്യം ഉണ്ടായിരിക്കയില്ല. എന്നാൽ മററു രണ്ടു ഉപമകളും ചിലൎക്കു അസംബന്ധമായിതോന്നിയേക്കാവുന്നതാകയാൽ അതുകളെക്കുറിച്ചു് അല്പം പറയേണ്ടിയിരിക്കുന്നു. തിരുവിതാംകൂർ രാജ്യത്തെ ശത്രുവിൻെറ ആക്രമണത്തിൽനിന്നു രക്ഷിക്കുകയും ഒടുവിൽ ബ്രിട്ടീഷ് പട്ടാളത്തോടൊന്നിച്ചു ശ്രീരംഗപട്ടണത്തുവച്ചു ടിപ്പുവിനെ തകൎക്കുകയും ചെയ്ത ഒരു അതിധീരനായിരുന്നുവല്ലൊ കേശവപിള്ള ദിവാൻജി. എന്നാൽ നമ്മുടെ വലിയ തിരുമേനി ഇതിനെക്കാൾ ഭയങ്കരമായ ഒരു വ്യവഹാരയുദ്ധം നടത്തി എതൃകക്ഷിയെ കൊമ്പുകുത്തിച്ച വിധത്തേയും അതിനിടയ്ക്കു ക്ഷമയോടെ സഹിച്ച കഷ്ടാരിഷ്ടങ്ങളേയും അപ്പഴപ്പോൾ തടഞ്ഞുനിൎത്തിയ ആപത്തുകളേയും കുറിച്ചു സാവധാനം ആലോചിച്ചാൽ തിരുമേനിയുടെ ഈ പോരാട്ടം രാജാകേശവദാസൻെറതിനേക്കാൾ വലുതാണെന്നു ആൎക്കും ബോദ്ധ്യമാകുന്നതാണ്. റോമൻകത്തോലിക്കസഭയുടെ പുനരുജ്ജീവനത്തിനു ജെസ്യൂട്ടുസംഘം എങ്ങിനെ ഉപയോഗപ്പെട്ടുവൊ, അതുപോലെതന്നെ തിരുമേനിയുടെ പരിശ്രമം സുറിയാനിസഭയുടെ നിലനില്പിന് ഉപയോഗപ്പെട്ടിട്ടുണ്ടു്. അലംകോലമായികിടന്ന കൊച്ചിരാജ്യഭരണത്തെ ഒരു നല്ല സ്ഥിതിയിൽ വരുത്തുകയും കൊച്ചി തിരുവിതാംകൂർ ദിവാൻജിമാരിൽ ഏറെ ആൎക്കും ലഭിച്ചിട്ടില്ലാത്ത സി. ഐസ്സ്. ഐ. എന്ന ശ്രേഷ്ഠസ്ഥാനത്തിനു അൎഹനാകയും ചെയ്ത ഒരു യഥാൎത്ഥ രാജ്യതന്ത്രജ്ഞനായിരുന്ന ദിവാൻ ശങ്കുണ്ണിമേനവൻ അവർകൾ ഇതുപോലെതന്നെ അനാഥയായി കിടന്നിരുന്ന നമ്മുടെ സഭയ്ക്കു തിരുമേനി ഒരൊററ ആളുടെ ഭഗീരഥ പ്രയത്നത്താൽ സിദ്ധിച്ചിട്ടുള്ള സ്ഥിരതയും അവസ്ഥയും വളരെയാണ്.

നമ്മുടെ വലിയ തിരുമേനിയുടെ വേലയുടെ മാഹാത്മ്യം മുഴുവനായി അറിയാൻ അന്തേവാസികളായിരുന്ന നമ്മെക്കൊണ്ടു സാധിക്കയില്ല. തിരുമേനിയുടെ വലിയ വിശിഷ്ടലക്ഷണങ്ങൾ ദിവസേനയെന്നപോലെ നാം കണ്ടുകൊണ്ടിരുന്നതിനാൽ അതുകൾ നമ്മുടെ ദൃഷ്ടിയിൽ വില കുറഞ്ഞിരുന്നു. നേരെമറിച്ചു തിരുമേനിയുടെ ചില്ലറയായ വല്ല തെററുകളേയും നാം

ഒരു ഭൂതക്കണ്ണാടിയിൽകൂടി നോക്കിക്കൊണ്ടിരുന്നു എന്നും വരാവുന്നതാണ. തിരുമേനിയുടെ ശരിയായ വില അറിയണമെങ്കിൽ രണ്ടു മൂന്നു തലമുറകൾ കഴിയണം. ഒരു പത്തെഴുപതു കൊല്ലങ്ങൾ കഴിഞ്ഞതിൻെറ ശേഷം പത്തൊമ്പതാം നൂററാണ്ടിലെ സുറിയാനി സഭാചരിത്രം എഴുതാൻ ഉത്സാഹിക്കുന്ന ഒരു കാൎയ്യജ്ഞൻ ഉണ്ടാകുന്നു എങ്കിൽ അപ്പോൾ തിരുമേനിയുടെ വേലയെക്കുറിച്ചു ശരിയായ ഒരു ഗുണദോഷനിരൂപണം അദ്ദേഹത്തിൻെറ തൂലികയിൽനിന്നു പുറപ്പെടുന്നതാണ്. എന്നുവച്ച് ഇപ്പോഴാരും അദ്ദേഹത്തെക്കുറിച്ചു വേണ്ടവിധം അഭിപ്രായപ്പെടുന്നില്ലെന്നു ഞാൻ പറയുന്നതായി ആരും ധരിച്ചുപോകേണ്ടാ. തെക്കെ ഇൻഡ്യയിലെ പ്രതിദിന പത്രങ്ങളിൽ പ്രഥമസ്ഥാനം വഹിക്കുന്ന ഒരു പത്രമാണല്ലൊ മദ്രാസ് മെയിൽ. യൂറോപ്യന്മാരാൽ നടത്തപ്പെടുന്ന ഈ പത്രം ഇൻഡ്യയിലെ മററു പ്രധാന പത്രങ്ങളായ പയണിയർ, ഇംഗ്ലീഷ്മാൻ, ടൈംസ്സ് അഫ് ഇൻഡ്യാ എന്നിവയുടെ സമസ്ഥിതിയിലുള്ളതാണ്. മദ്രാസ് മെയിൽ, തിരുമേനി കാലംചെയ്ത അവസരത്തിൽ അതിവിശേഷമായ ഒരു മുഖപ്രസംഗം പ്രസിദ്ധപ്പെടുത്തിയതു് ഒട്ടും ചില്ലറക്കാൎയ്യമല്ല. മലയാളപത്രങ്ങളോടു മാത്രം പരിചയമുള്ള ആളുകൾക്കു മെയിൽപത്രത്തിൻെറ വില എന്തുമാത്രമുണ്ടെന്നും അതിൻെറ മുഖപ്രസംഗത്തിന് ആരെല്ലാം വിഷയമാകുന്നുണ്ടെന്നും അറിഞ്ഞുകൂടാ. തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സുകൊണ്ടു നാടു നീങ്ങുന്നതായാൽ മെയിൽപത്രം ഇതിൽ വല്യതായ ഒരു മുഖപ്രസംഗം എഴുതുമോ എന്നു സംശയമാണ്. ഇങ്ങനെയിരിക്കുന്ന ഒരു പത്രത്തിൻെറ സ്തുതിക്കു വിഷയമായ തിരുമേനിയെക്കുറിച്ചു നമുക്കുള്ള അഭിമാനം കാലം ചെല്ലുംതോറും വൎദ്ധിച്ചുകൊണ്ടുതന്നെ ഇരിക്കും.

തിരുമേനിയുടെ സ്വഭാവത്തിൻെറ ചില പ്രത്യേക വിശേഷങ്ങളേയും അതുകളിൽനിന്നു നാം പഠിക്കേണ്ടതിനേയും മേലാൽ നാം കണ്ടുപഠിച്ചു പ്രവൎത്തിക്കേണ്ടതിനേയും തിരുമേനിയുടെ മഹത്തായ ദൃഷ്ടാന്തത്തെ അനുഗമിക്കാഞ്ഞാൽ ഉണ്ടാകാവുന്ന ദോഷങ്ങളേയും മററും അടുത്ത ഉപന്യാസങ്ങളിൽ പ്രതിപാദിക്കുന്നതാണ്.

---

## പീഡിപ്പിക്കുന്ന മതം ക്രിസ്തുമതമൊ മഹമ്മദുമതമോ.

### പ്രസ്താവന.

"ഉരുത്തനെ പിടികിട്ടില്ലെങ്കിൽ കരുത്തനെ പിടികണം" എന്നുള്ള വൃദ്ധോക്തിപ്രകാരം, കരുത്തൻ എന്ന സ്വനവീകരണക്കാരാലും ഉൽഘോഷിക്കപ്പെടുന്ന മിസ്റ്റർ കെ. എൻ. ഡിയോടു അദ്ദേഹം ഇട്ടുംകൊണ്ടു വാദഭിക്ഷയെ, യാചിക്കുന്നതായ കരുത്തേറിയ ഈ വിഷയത്തെ സംബന്ധിച്ചു വാദിച്ചു। അദ്ദേഹത്തിൻെറ വാദം കല്ലിൽതല്ലിയ മൺകുടംപോലെയാണെന്നു കാണിപ്പാൻ ഞാൻ പുറപ്പെട്ടിരിക്കുന്നു. മുൻപ്രാവശ്യങ്ങളിലെപോലെ ദൃഷ്ടിപതിക്കാതെ കവച്ചുകടന്നു മണ്ടിക്കളയാമെന്നു വിചാരിച്ചാൽ ഞാൻ സമ്മതിക്കുകയില്ല. ഇപ്രകാരം പീഠിക ഇട്ടുംകൊണ്ടു ഞാൻ വാദമുഖത്തിലേക്കു പ്രവേശിക്കുന്നു.

### വാദമുഖം.

"മതപീഡ നടത്തുന്നതു സുകൃതമാണെന്നു യാക്കോബായസഭ പഠിപ്പിക്കുന്നുണ്ടോ? അങ്ങിനെ പഠിപ്പിക്കുന്ന മതം ക്രിസ്തുമതമൊ മഹമ്മദുമതമൊ? ഇവയാണു വാദവിഷയങ്ങൾ. ഈ പോയിൻറു പിടിച്ചു, പത്രികയിലൂ വാദികാമെങ്കിൽ വാദികട്ടെ"

"യാക്കോബായമതം മഹമ്മദുമതമാണെന്നും കാണിച്ചു, ഞങ്ങൾ എഴുതിയിരുന്ന ഉപന്യാസത്തെ ഖണ്ഡിക്കാൻ പത്രിക ശ്രമിച്ചിട്ടുപോലുമില്ല" (താരകപുസ്തകം ൪ ല- ൮. പുറം ൧൩൦. ൧൩൧) "പീഡിപ്പിക്കുന്നവർ യാക്കോബായ സഭയിലെ വിശ്വസ്തന്മാരും യോഗ്യന്മാരുമായ അംഗങ്ങളാണ്. പീഡിപ്പിക്കരുതെന്നു പറയുന്ന യാക്കോബ്യരുണ്ടെങ്കിൽ അവർ സാക്ഷാൽ യാക്കോബ്യരല്ല"

"മതത്തെപ്രതി കുത്തികൊല്ലുവാൻ ലേശം കൂസലില്ലാത്തവൻ ആണ് സാക്ഷാൽ തുല്യകൻ"

"യാക്കോബായസഭയിൽ ചിലകൊള്ളരുതാത്തവരുണ്ടെന്നുവിചാരിച്ചു ഞങ്ങൾ സഭയെകുററംപറയുന്നില്ല. സഭഇതിനെരേഖാമൂലംസമ്മതിച്ചിരിക്കുന്നതുകൊണ്ടാണ് ഞങ്ങൾ സഭയെ കുററം പറയുന്നതു" (താരക പു: ൪. ലക്കം ൧. പുറം ൧൦൧. ൧൦൨)

മി: കെ. എൻ. ഡിയുടെ പരസ്പരവിരുദ്ധങ്ങളായ മേൽ കാണിച്ച വാചകങ്ങളെ സംബന്ധിച്ചു ഞാൻ പിന്നാലെ ഉപന്യസിക്കുന്നതിനും, പ്രധാന ഭാഗത്തെ സംബന്ധിച്ചു ഇപ്പോൾ ഉപന്യസിക്കുന്നതിനും, ക്ലിപ്തപ്പെടുത്തി എനിക്കു പറവാനുള്ളവയെ സ്ഥലഭേദവിധത്തിൽ താഴെ കുറിക്കുന്നു.

൧. "മതപാഠനടത്തുന്നതു സുകൃതമാണെന്നു യാക്കോബായസഭ പഠിപ്പിക്കുന്നുണ്ടോ?" ഞങ്ങളുടെമതസംഗതിയിൽ ഇങ്ങനെ ഒരു വിഷയമില്ല. അതിനാൽ സഭ അങ്ങിനെപഠിപ്പിക്കുന്നുമില്ലാ. എന്നാൽ എല്ലായാക്കോബ്യരും ഇതിൽനിന്നും വിരമിച്ചപരിശുദ്ധന്മാരാണെന്നു തെളിയിപ്പാൻ ഞാൻഅശേഷംശ്രമിക്കുന്നില്ല. അനേകംപേരിൽ ദുർവൃത്തികൾ പലപ്പോഴും കാണപ്പെടുകയും തന്നിമിത്തം വിഷാദജനകരമായ അപശ്രുതികൾക്കു ഹേതുഭൂതന്മാരായിതീരുകയുംചെയ്യുന്നുണ്ടു. "അപശ്രുതികൾ വന്നെകഴിയൂ, എങ്കിലും ആരുനിമിത്തം ആ അപശ്രുതി വരുന്നുവൊ, അവനു ശാപം" എന്നു മാത്രമെ ഞങ്ങൾ മനനംചെയ്യുന്നുള്ളു. കർത്താവു, തന്റെ ദീർഘദർശിമുഖേന പറയുന്നതു:—"കണ്ടാലും ഞാൻ നിങ്ങളുടെ മുൻപാകെ ആയുസ്സിന്റെ വഴിയേയും മരണത്തിന്റെ വഴിയേയും വെയ്ക്കുന്നു" (യറമിയാ ൨൧: ൮) ഈ വചനത്തിൽനിന്നു, സഭയിൽ സജ്ജനങ്ങളും ദുർജ്ജനങ്ങളും കാണുമെന്നുള്ള സ്പഷ്ടമായ ഒരറിയിപ്പിനെ നാം കാണുന്നു. അങ്ങിനെയുള്ളവരെ സഭയിൽനിന്നും ബഹിഷ്കരിക്കുന്നതിനു ഞങ്ങൾ തയാറില്ലാ. ആയ്ത് അവരെ നന്നാക്കുന്നതിനാഗ്രഹിക്കുന്നതുകൊണ്ടാകുന്നു. യാക്കോബായസഭ, അതിന്റെ മൂലകല്ലായ യേശുമശീഹായുടെ പ്രഭാവത്താൽ പ്രോത്സാഹനം ചെയ്യപ്പെടുന്നു. താൻ ദരിദ്രന്മാൎക്കു സുവിശേഷം അറിയിക്കപ്പെടുന്നു (മത്താ- ൧൧. ൫) പാപികളെ രക്ഷിപ്പാൻ വന്നു (൧ തിമോ. ൧. ൧൫) നീതിമാന്മാരെ അല്ലാ, പാപികളെ അത്രെ, അനുതാപത്തിനു വിളിപ്പാൻവന്നതു. എന്നിപ്രകാരം എഴുതപ്പെട്ടിരിക്കുന്നതുപോലെ, സഭയിലുള്ള സകലരും അതിന്റെ ദിവ്യദത്താവിന്റെ പാദാരവിന്ദങ്ങളിൽകൂടി നടക്കുന്നതിനാൽ, നീതിസംബന്ധമായ അതിന്റെ തെററുകൾ എത്രതന്നെ തീവ്രമൊ വ്യാപ്തമൊ ആയിരുന്നാലും പാപികളെയും കുററകാരെയും ഒരിക്കലും തള്ളികളയുന്നില്ല. ദൈവരാജ്യം കൊയിത്തുകാലംവരെ നല്ലവിത്തോടുകൂടി വളരുവാൻ അനുവദിക്കപ്പെടുന്ന കളകളോടുകൂടി ഒരുവയലിനു സമമാകുന്നു. (മത്താ- ൧൩ ൨൪ — ൩൦) പിന്നെയും അതു നല്ലതും ചീത്തയുമായ മത്സ്യങ്ങൾ അടങ്ങിയ ഒരു വലയോടു സദൃശമാകുന്നു. (മത്താ- ൧൩: ൪൭) അപ്രകാരംതന്നെ സഭ, സുവൎണ്ണംകൊണ്ടും വെള്ളികൊണ്ടുംതന്നെയല്ല, മരംകൊണ്ടും കളിമണ്ണുകൊണ്ടുമുള്ള പാത്രങ്ങളോടുകൂടിയ ഒരുവലിയ ഗേഹമാകുന്നു. (൨ തിമോ- ൨. ൨൦)

ഇതിനെസംബന്ധിച്ചു സെന്റു ജെറോം പറയുന്നതു—നോഹയുടെ പെട്ടകം സഭയുടെ അടയാളമായിരുന്നു. അതിൽ സകലവിധ മൃഗങ്ങളും സകലവിധ പക്ഷികളും ഉണ്ടായിരുന്നതുപോലെ ഇതിൽ (സഭയിൽ) എല്ലാവൎഗ്ഗത്തിലും സ്വഭാവത്തിലുമുള്ള മനുഷ്യരുണ്ടു. അതിൽ പുലികളും കോലാട്ടിൻകുട്ടികളും ഉണ്ടായിരുന്നതുപോലെ നീതിമാന്മാരും പാപികളും—മരവും കളിമണ്ണുംകൊണ്ടുള്ളതോടുകൂടി പൊന്നും വെള്ളിയുംകൊണ്ടുള്ള പാത്രങ്ങളും — ഉണ്ടു.

മഹാനായ ശ്രീഗോറിയോസു പറയുന്നതു:—സഭയിൽ നല്ലതു, ചീത്തയോടുകൂടെയും ദുൎമ്മാൎഗ്ഗികൾ തിരഞ്ഞെടുക്കപ്പെട്ടവരോടുകൂടെയും സങ്കീൎണ്ണപ്പെട്ടിരിക്കു

ന്നതിനാൽ അതു ബുദ്ധിയുള്ളവരും മൂഢകളുമായ കന്യകകളോടു സമമാണെന്നു പ്രസ്താവിക്കപ്പെട്ടിരിക്കുന്നതു ശരിയാകുന്നു.

ശുദ്ധ അഗുസ്തീനോസു പറയുന്നതു:— വൈക്കോലും കോതമ്പും അടങ്ങിയ മെതികളത്തെയും, നല്ലതും ചീത്തയുമായ മത്സ്യങ്ങൾ അടങ്ങിയ വലയേയും, നോഹയുടെ പത്താഴത്തെയും, ഓൎത്തുകൊൾക. അപ്പോൾ ഈ സമയംമുതൽ വിധിദിവസംവരെ ചെമ്മരിയാടുകളും കാളകളും— പുണ്യവാന്മാരായ അൽമേനികളും വിശുദ്ധന്മാരായ ശുശ്രൂഷികളും— മാത്രമല്ലാ, വയലുകളിലെ മൃഗങ്ങളും സഭയിൽ അടങ്ങിയിരിക്കുന്നു എന്നു നിങ്ങൾക്കറിയാവുന്നതാണ. എന്തുകൊണ്ടെന്നാൽ വയലിലെ മൃഗങ്ങൾ, ജഡികമായ ഭോഗങ്ങളിൽ സന്തോഷിക്കുന്ന മനുഷ്യരും വയൽ എന്നതു, നാശത്തിലേക്കു വഴി കാണിക്കുന്ന ആ വിസ്താരമുള്ള വഴിയും ആകുന്നു.

ഇപ്രകാരമുള്ളവർ നിമിത്തം സഭ മലിനപ്പെട്ടുന്നില്ല.

യാക്കുബായസഭയിലുള്ള വല്ല അംശവും പീഡിപ്പിച്ചു എന്നുള്ള കുററത്തിനു സഭ ഉത്തരവാദിയും പീഡിപ്പിക്കുന്നതും ആകയില്ലാ.

൧. സൂൎയ്യനിലുള്ള കളങ്കങ്ങൾ അതിന്റെ ദീപ്തിക്കു ഭംഗം വരുത്തുന്നില്ലാ.

൨. ശ്ലീഹന്മാരുടെ ഗണത്തിൽ യൂദാസ്സുണ്ടായിരുന്നതുകൊണ്ടു, രക്ഷിതാവിന്റെയൊ, ശേഷം ശ്ലീഹന്മാരുടെയും വിശുദ്ധതയ്ക്കു മാലിന്യമുണ്ടായില്ല.

൩. വിശുദ്ധ പൌലൂസ്സ കോറന്തിയാസഭയിലുള്ള ദുഷ്കീൎത്തിഹേതുകന്മാരായ ചില സാമാജികന്മാരെ ആക്ഷേപിക്കുന്നുണ്ടെങ്കിലും ( ൧ കോ- ൫ ) അതിനെ മൊത്തത്തിൽ പുണ്യവാന്മാരുടെ ഒരുയോഗമെന്നദ്ദേഹം വിളിക്കുന്നു. (൧ കോറ- ൧: ൨) താരക എത്രതന്നെ കച്ചകെട്ടിപുറപ്പെട്ടാലും പ്രഭാതത്തിലെ നക്ഷത്രത്തെപോലെ മാഹാത്മ്യത്തോടും, ചന്ദ്രനെപോലെ ഭംഗിയോടും, ആദിത്യനെപോലെ പ്രഭയോടുംകൂടി പുറപ്പെട്ടുവരുന്ന (പാട്ടു ൬: ൧൦) യാക്കോബായസഭയുടെ പരിശുദ്ധതയ്ക്കു അതിലെ ഏതാനും അംഗങ്ങളുടെ പീഡ നിമിത്തം കാലുഷ്യംഭവിക്കുന്നതല്ലാ.

മതപീഡ നടത്തുന്നതു സുകൃതമാണെന്നു യാക്കോബായസഭ പഠിപ്പിക്കുന്നില്ലെന്നും സഭയിൽ പലവിധത്തിലുള്ള ആളുകൾ ഉണ്ടെന്നും അതു ശുദ്ധാദൈവതത്വമാണെന്നും, പീഡിപ്പിക്കുന്നവരിൽനിന്നു ലോകാവസാനത്തോളം പീഡ വന്നുകൊണ്ടിരിക്കുമെന്നും, അതിനു സഭ ഉത്തരവാദി അല്ലെന്നും ഉള്ളതിലേക്കു ഇതിലധികമായ ന്യായങ്ങൾ ആവശ്യമുണ്ടെന്നു തോന്നുന്നില്ലാ.

൨. അങ്ങിനെ പഠിപ്പിക്കുന്നമതം ക്രിസ്തുമതമൊ? മഹമ്മദുമതമൊ? ഈ വിഷയത്തിന്റെ തെളിവിലേക്കായി ചില ചരിത്രസാക്ഷികളും മഹമ്മദീയരുടെ പ്രമാണങ്ങളും കാണിച്ചിട്ടു അവകളെ നിരൂപണവിഷയമാക്കുന്നതിനാണ എന്റെ ഉദ്യമം. അപ്പോൾ പക്ഷെ താരകാധിപരുടെ തൊലി ഉരിയുമായിരിക്കും. എന്തു ചെയ്യാം.

ചരിത്രസാക്ഷികൾ.

൧. മീഖായെൽ സെർവെത്തുസിനെ പാഷാണ്ഡമതം എന്ന കുററത്തിനു ജോൺ കാൽവിൻ കുററിയിന്മേൽ കെട്ടികത്തിച്ചുകളഞ്ഞു.

൨. മേൽപറഞ്ഞ ആൾതന്നെ, ദുശ്ശഠതയുള്ളവരായ ക്രിസ്ത്യാനികളെ ഉപദ്രവിപ്പാൻവേണ്ടി, ജിനിവാ പട്ടണത്തിൽ ഒരുന്യായവിചാരണസഭയെ സ്ഥാപിച്ചു.

൩. യഹൂദന്മാരുടെ പള്ളികളെ നശിപ്പിക്കേണ്ടതാണെന്നും അവരുടെ പ്രാൎത്ഥനപുസ്തകങ്ങളെയും പഴയനിയമത്തിന്റെ പുസ്തകങ്ങളെപോലും അവരിൽനിന്നെടുക്കണമെന്നും, അവരുടെ റാബികളെ (ഗുരുക്കന്മാരെ) പഠിപ്പിക്കരുതെന്നുവിലക്കണമെന്നും, കഠിനവേലയാൽ നിത്യവൃത്തി ലഭിക്കുവാൻ അവരെ നിൎബ്ബന്ധിക്കണമെന്നും മററും യഹൂദന്മാരുടെനേരെ ഏററവും നിഷ്കരുണമായ ഉപദേശത്തെ ലൂതർ പ്രസംഗിച്ചതായി, സെക്കെണ്ടോർഫ് എന്നയാൾ പറയുന്നു.

൪. പാപ്പായുടെ അദ്ധ്യാത്മാധിപത്യത്തെ നിഷേധിക്ക നിമിത്തം എട്ടാം ഹെനറി എന്ന രാജാവും അദ്ദേഹത്തിന്റെ അനുഗാമികളും ഏകദേശം ൩൦൦

സംവത്സരങ്ങളോളം തങ്ങളുടെ പ്രജകളിൽ അനേകായിരംപേരെ തടവിൽ പാർപ്പിക്കയും വധംചെയ്കയും പിഴയിടുകയുംചെയ്തതായി കാണുന്നു.

൫. ഇസബെല്ലാ രാജ്ഞിയുടെ ഭരണത്തെക്കാൾ എലിസബെത്ത് രാജ്ഞിയുടെ ഭരണം "ഉഗ്രതകൊണ്ടോ, രക്തപ്രിയത്വംകൊണ്ടോ, ഒട്ടും കുറഞ്ഞതല്ല" എന്നു പ്രെസ്സ്കോട്ടു വർണ്ണിക്കുന്നു.

൬. ക്രോംവെൽ എന്നയാളുടെ ഭരണത്തിൻകീഴിൽ അയർലണ്ടിലെ പട്ടക്കാരോടു തങ്ങളുടെ രാജ്യംവിട്ടു പൊയ്ക്കൊള്ളണമെന്നും അല്ലാഞ്ഞാൽ കുലചെയ്യുമെന്നും എന്നുതന്നെയുമല്ലാ ഒരു പട്ടക്കാരന് ആരെങ്കിലും സങ്കേതം കൊടുത്താൽ അയാൾ മരണം അനുഭവിക്കേണ്ടിവരുമെന്നും, ഇതുമാത്രവുമല്ലാ, അയാൾ ഒളിച്ചിരിക്കുന്ന സ്ഥലം അറികയും ആരെങ്കിലും ന്യായവിചാരണസഭക്കാർക്കു വെളിപ്പെടുത്താതിരിക്കുകയും ചെയ്താൽ അയാളുടെ രണ്ടു ശ്രവണങ്ങളും ഛേദിച്ചുകളയപ്പെടുമെന്നും കല്പിച്ചിരുന്നു.

൭. മസ്സച്ചുസെറ്റ്സ്, എന്ന നാട്ടിൽ ക്വെക്കർ എന്ന വർഗ്ഗക്കാരെ ചമ്മട്ടി കൊണ്ടടിക്കുകയും ചൂടിടുകയും ശ്രോത്രങ്ങൾ ഛേദിച്ചുകളയപ്പെടുകയും പഴുത്ത ഇരുമ്പുകൊണ്ടു, ജിഹ്വകളെ തുളയ്ക്കുകയും നാടുകടത്തുകയും തിരികെവന്നാൽ കൊല്ലുകയും ചെയ്തു.

൮. പ്രോട്ടസ്റ്റന്റുകാരും റോമൻകത്തോലിക്കരുംതമ്മിൽ ൧൮൪൪-ൽ ഫിലഡെൽഫിയാപട്ടണത്തിൽ വച്ചുണ്ടായ മതസംബന്ധമായ കലഹത്തിൽ പരസ്പരം പല പള്ളികളെയും ഭവനങ്ങളെയും കത്തിച്ചുകളഞ്ഞു, എപ്പിസ്കോപ്പൽകാർ ചെയ്യുന്ന ദ്രോഹകൃത്യത്തിൽ, തങ്ങളുടെ ഭവനങ്ങളും ഉൾപ്പെടാതിരിപ്പാൻവേണ്ടി "ഈ വീടു പ്രോട്ടസ്റ്റാന്റുകാരുടെ വകയാകുന്നു" എന്നു കതകുകൾതോറും എഴുതി വച്ചിരുന്നതായി നാം വായിക്കുന്നുണ്ടല്ലൊ.

൯. എലിസബത്തിന്റെ വാഴ്ചയുടെ അവസാന ഘട്ടത്തിൽ ഗോപുരത്തിലെ "റാക്ക്", എന്ന അതിവേദന അനുഭവിപ്പിക്കുന്ന യന്ത്രം മിനക്കേടായിരുന്നിട്ടുള്ളതു ചുരുക്കമാകുന്നു. ഇതുമെന്നിയെ അനേകം കത്തോലിക്കരെ "ടൈബേൺ" എന്ന സ്ഥലത്തുവച്ചു കുലചെയ്യിച്ചിട്ടുള്ളതായും നാം കാണുന്നുണ്ടു.

൧൦. മേൽ പറഞ്ഞവളുടെ സഹോദരിയായ "രക്തമറിയ എന്ന സ്ത്രീ," സ്മിത്ത്ഫീൽഡ് എന്ന സ്ഥലത്തുവച്ചു അനേകം പ്രൊട്ടസ്റ്റന്റുകാരെ കൊല്ലിച്ചതായും "ജെയിൽഗ്രെ" പ്രഭ്വിയെ കൊല്ലിച്ചതായും മററും നാം വായിച്ചറിഞ്ഞിട്ടുള്ള തത്വങ്ങളാണല്ലൊ.

൧൧. ലൂതർ, കാൽവിൻ, സുയിൻഗ്ലിയൂസ്സ്, നോക്സ്, എട്ടാം ഹെൻറി ആദിയായവരുടെ സ്വകാര്യജീവിതങ്ങൾ ക്രൂരതകൊണ്ടും കൊള്ളകൊണ്ടും മോഹവികാരങ്ങൾകൊണ്ടും, മലിനങ്ങളായിരുന്നു, എന്നുതന്നെയല്ലാ, അവരുടെ മതപ്രസിദ്ധീകരണത്തിന്റെ ഫലമായി, പൌരയുദ്ധങ്ങളും, രക്തംചിന്തലും, ഉഗ്രമായ മതപീഡയും, കലഹവും, ക്രിസ്ത്യാനിമതത്തിന്റെ അനേകം ശാഖകളിലേക്കുള്ള അവയവഛേദവും, സംഭവിച്ചതായി ചരിത്രത്തിൽ പ്രസ്താവിക്കപ്പെട്ടിരിക്കുന്നു.

൧൨. ഇനിയും നമ്മുടെ പരേതനായ പാലക്കുന്നത്തെ മത്ത്യൂസ്സ് ചേട്ടന്റെ ഭരണത്തെക്കുറിച്ചു ആലോചിക്കുന്നു എങ്കിൽ, പീഡയില്ലുള്ള കളിയായിരുന്നു എന്നും തന്നിമിത്തം തന്റെ നരയെ ജയസന്തോഷത്തോടുകൂടി ശവക്കുഴിയിലേക്കു ഇറക്കുന്നതിനു സംഗതിയായില്ലാ എന്നും ഉള്ളതിനു വർത്തമാനകാലത്തെ കൊച്ചുകുട്ടികൾ രസകരമായ കഥകൾ പറയുന്നതാണ്. (തുടരും) പി. കെ. മത്തായി.

---

## എം. സി. മാത്തന്റെ നവീനോപദേശം.

(തുടർച്ച).

അച്ചൻ അവർകളുടെ പ്രസംഗത്തിൽ, പുതിയ ഉപദേശമെന്നു മാത്തനു തോന്നിയ ഭാഗത്തിന്റെ അർത്ഥം ഇന്നതാണെന്നും, അതു ക്രിസ്തുവിന്റെയും അപ്പോസ്തോലന്മാരുടെ ഉപദേശമാണെന്നും, അതിനെയാണ, ഇനിയും തെളിയി

പ്പാൻ പോകുന്നതെന്നും മറ്റുമുള്ള വാചകത്തിൽ എന്റെ രണ്ടാമത്തെ ലേഖനത്തെ അവസാനിപ്പിച്ചിരുന്നതിനാൽ, ആ ഭാഗത്തിലേക്കു പ്രവേശിക്കുന്നു.

൧൧. വേദപുസ്തകം മുഴുവനും അഗ്രാഹ്യങ്ങളായ മർമ്മങ്ങൾകൊണ്ടു പൂർണ്ണമായിരിക്കുന്നതാണല്ലൊ. യേശുമശിഹായുടെ സംസാരങ്ങൾ പ്രായശഃ ജ്ഞാനാർത്ഥത്തിലും ഉപമകളിലും ആയിരുന്നു എന്നു, സ്വസംസാരസംക്ഷേപരൂപമായ സുവിശേഷപാരായണം ചെയ്യുന്ന യാവനൊരുത്തനും സ്വാനുഭവത്തിൽ വരുന്നതാണു. പ്രാചീന പിതാക്കളാദിയായവർ, വിശുദ്ധ ലിഖിതത്തെ പൊരുൾ തിരിക്കുമ്പോൾ (വ്യാഖ്യാനിക്കുമ്പോൾ) അനുഷ്ഠിക്കപ്പെട്ടിരുന്ന ഒരു സാമാന്യനിയമപ്രകാരം വചനങ്ങളെ ജ്ഞാനാർത്ഥമായി പൊരുൾ തിരിക്കുവാൻ നമ്മെ നിർബ്ബന്ധിക്കുന്ന വിശേഷിച്ചു വല്ല ന്യായവും നമുക്കില്ലാത്തപക്ഷം മാത്രമെ അവയെ നാം യഥാർത്ഥമായി എല്ലായ്പ്പോഴും പൊരുൾ തിരിച്ചുകൂടു. മാത്തന്റെ പൊരുൾ ഇതിനു കടകമായിട്ടാണു പരിണമിച്ചിരിക്കുന്നതു്. നമ്മുടെ രക്ഷിതാവു ജ്ഞാനാർത്ഥത്തിൽ സംസാരിച്ചിട്ടുള്ള ചില വചനങ്ങളെ, തന്റെ ശ്രോതാക്കൾ ചിലപ്പോൾ തെറ്റി ധരിച്ചിട്ടുള്ളതായി സുവിശേഷത്തിൽ വായിക്കുന്നതിനെ നമുക്കൊന്നു പരിശോധിക്കാം. വെള്ളംകൊണ്ടും പരിശുദ്ധാത്മാവുകൊണ്ടും ഒരു മനുഷ്യൻ വീണ്ടും ജനിക്കുന്നില്ലെങ്കിൽ അവനു സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ കഴിയുന്നതല്ലെന്നു (യോഹ: ൩:൫) നീക്കോദെമൂസ്സിനോടു പറകയും അയാൾ അതിന്റെ അർത്ഥത്തെ ശരിയായി ധരിച്ചില്ലെന്നു കാണുകയും ചെയ്യുമ്പോൾ (൩: ൪) താൻ കരുണയോടുകൂടി തിരുത്തി ധരിപ്പിക്കുന്നു. (൩: ൬) പിന്നെയും പരീശന്മാരുടെ പുളിച്ച മാവിനു വിരോധമായി താൻ തന്റെ ശിഷ്യന്മാരെ മുമ്പുകൂട്ടി ഓർമ്മപ്പെടുത്തുകയും (മത്താ: ൧൬; ൬) തന്റെ വചനത്തിൽനിന്നു അവർ അബദ്ധമായ ഒരർത്ഥം എടുത്തിരിക്കുന്നുവെന്നു, കാണുകയും ചെയ്യുമ്പോൾ (൧൬: ൭) പരീശന്മാരുടെ ഉപദേശത്തെക്കുറിച്ചു സൂക്ഷിച്ചുകൊള്ളണമെന്നു താൻ അവരെ പ്രബോധിപ്പിക്കുന്നു. (൧൬: ൧൧—൧൨) ഈ രണ്ടു സ്ഥലങ്ങളിലും. ജ്ഞാനാർത്ഥസംസാരത്തെയും തെറ്റിദ്ധാരണയേയും, സംസാരകർത്താവിൽ നിന്നുള്ള തിരുത്തലിനെയും പ്രസ്പഷ്ടമായി ഒരുവക്കും കാണാവുന്നതാണു്.

(തുടരും.) പി. കെ. മത്തായി

---

## ഗണനീയന്മാർ ആരു?.

### തിരുവല്ലാ പി. എം. മാമ്മൻ.

ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു.

സംശയപ്രശ്നവുംകൊണ്ടു പുറപ്പെട്ടിരിക്കുന്ന ഈ ലേഖനത്തിനും പത്രസ്ഥലം അനുവദിക്കുന്നതിനു അപേക്ഷിക്കുന്നു.

സഭാതാരകയും ഇടവകപ്പത്രികയും ആയി നടക്കുന്ന വാദപ്രതിവാദങ്ങളിൽ താരകയ്ക്കു ഉത്തരം പറവാൻ കഴിവുള്ളതായി പത്രികയിൽ എഴുതുന്ന ലേഖനങ്ങൾക്കു ലേഖനകർത്താക്കളെപ്പറ്റി വിചിന്തനം ചെയ്യാതെ താരക ഉത്തരം കൊടുക്കുന്നതായും അഥവാ താരകയ്ക്കു മറുപടി പറവാൻ വിഷമമുള്ള സംഗതികൾ വരുമ്പോൾ പത്രികാലേഖകന്മാരെപ്പറ്റി (ലേഖനകർത്താക്കളെപ്പറ്റി) വിചിന്തനം ചെയ്വാൻ താരക പുറപ്പെടുന്ന നില എന്നു കാണികൾക്കു (വായനക്കാർക്കു) തോന്നത്തക്ക വിധത്തിൽ പിൻമാറാവസ്ഥയിലേക്കു പോകുവാൻ ബദ്ധപ്പെട്ടുവരുന്നതായും കണ്ടു അറിഞ്ഞുവരുന്ന ഒരു പരമാർത്ഥം ആണല്ലൊ. പത്രികയും താരകയും ആയി നടക്കുന്ന പല വാദപ്രതിവാദങ്ങളിലും ഇപ്രകാരം വലിയോരു വിളപ്പുണ്ടാകുന്നതു വാസ്തവമൊ എന്നാലോചിച്ചാൽ ഒട്ടേറെ വായനക്കാർക്കു അറിയാവുന്നതാണു. പത്രികയിലെ ലേഖനങ്ങൾക്കു താരകക്കു മറുപടി പ

റവാൻ കഴിവില്ലാതെവരുമ്പോൾ ഉപയോഗപ്പെടുത്തിവരുന്ന രണ്ടുവിധം സൂത്രങ്ങളെപററി (വഞ്ചകത്വത്തെപററി) നമുക്ക ആലോചിക്കാം.

൧-ാമത്-. പേരില്ലാലേഖകന്മാരോട്ട വാദിക്കയില്ല. ൨-ാമത്-. ലേഖകന്മാർ ഗണനീയന്മാരായിരിക്കണം. മേൽപറഞ്ഞതിൽ ൧-ാമത്തു പേരില്ലാലേഖകന്മാരോട്ട പ്രതിവാദിക്കയില്ല എന്ന പറഞ്ഞതിനെപററിതന്നെ വിചിന്തനം ചെയ്യാം. പേരില്ലാലേഖകന്മാരോട്ട പ്രതിവാദിക്കയില്ലെന്നു പറഞ്ഞ മിസ്റ്റർ ദാനിയേൽ ആ ആളിൻെറ ഇപ്പോഴത്തെ തക്കം വാസ്തവം എങ്കിൽ ആ നിലയിലുള്ള പേരില്ലാലേഖകന്മാരുടെ ലേഖനം താരകയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട. ആ സ്ഥിതിക്ക പത്രികയിൽ താരകാലേഖകന്മാരെപററി വായനക്കാർ അറിയാവുന്നിടത്തോളം തന്നെ അറിയത്തക്ക നിലയിൽ പേരു വച്ചെഴുതുന്ന ലേഖകന്മാരുടെ ലേഖനത്തിനു ഉത്തരം കൊടുക്കാത്തതു എന്തു? താരക മിസ്റ്റർ ദാനിയേൽ കയ്യേററതിൽ പിന്നീട്ട കുറെ മാസങ്ങളായി മാത്രം ൟ നിഷ്ഠ എടുപ്പാൻ കാരണമെന്തു? ൟ നിഷ്ഠ ശരിയാണെങ്കിൽ പത്രാധിപന്മാർ അറിഞ്ഞിരിക്കേണ്ടതല്ലേ? അങ്ങനെയെങ്കിൽ ആദ്യകാലത്തുതന്നെ ഇതിനെപററി നിഷ്കഷയായി എഴുതിക്കാണാതിരുന്നതിനുള്ള കാരണമെന്തു? ൟ ചോദ്യങ്ങൾക്ക മിസ്റ്റർ ദാനിയേൽ ഏതെങ്കിലും ചില ഉത്തരങ്ങൾകൊണ്ടെങ്കിലും എന്നെ സമാധാനപ്പെടുത്തും. എന്ന വിശ്വസിക്കുന്നു. ഇനിയും ആലോചിച്ചാൽ ഉത്തരം കൊടുപ്പാൻ കഴിവുള്ളതായി പത്രികയിലുള്ള എല്ലാ സംഗതികൾക്കും താരക പത്രികയോട്ട എതൃത്തിട്ടുണ്ടെന്നു പ്രത്യക്ഷത്തിൽ കണ്ടു അറിഞ്ഞിട്ടുള്ളതാകുന്നു. എന്നാൽ അപ്രകാരമുള്ള സംഗതികൾക്കു പേരില്ലാലേഖകന്മാർ എന്നുള്ള മുടക്കുകുററം താരകാധിപർ പുറപ്പെടുവിച്ചിട്ടില്ലെന്നും ആ വിധമുള്ള സംഗതികൾക്ക ഒഴികഴിവുകൾ പറഞ്ഞു മാറിയിട്ടുള്ളതായി യാതൊന്നും തന്നെ കാണുകയുമില്ല എന്ന സധൈര്യം പറയാം. പേരില്ലാലേഖകന്മാരോട്ട വാദിക്കയില്ലെന്നു വാദിച്ച മിസ്റ്റർദാനിയേൽ പേരില്ലാലേഖകന്മാരുടെ ലേഖനംതാരകയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടെന്നുള്ളതു ഈ സന്ദർഭത്തിൽ പ്രസ്താവയോഗ്യമായിട്ടുള്ളതാകുന്നു. എന്നാൽ പത്രികയിലെ ലേഖകന്മാർ ലേഖനത്തിൻെറ മുമ്പൊ പിമ്പൊ വയ്ക്കുന്ന സൂചകാത്ഥമായ പേരുകൾകൊണ്ടു അവരുടെ പേരുകൾ എത്ര വെളിവായി കാണാമെന്നും അവർ സാക്ഷാൽ പേരുള്ള ലേഖകന്മാർ ആണെന്നും നല്ലപോലെ തെളിവായി രണ്ടു പത്രികകളിലായി മിസ്റ്റർ തെങ്ങനാംവിലാക്കൽ ചാണ്ടി എഴുതിയിരുന്നു. അതിന്നും പൂവ്വാപരം മറുപടിയില്ല.

൨-ാമതു താരകയുടെ ഒരു സൂത്രം ലേഖകന്മാർ ഗണനീയന്മാരായിരിക്കണം എന്നുള്ളതാണു. ഇതിനെപററി നിരൂപണം ചെയ്താൽ താരകയുടെ പുനർജീവിതകാലംമുതൽക്കേ പത്രികാലേഖകന്മാരിൽ ഗണനീയന്മാരെ ആരാഞ്ഞറിഞ്ഞു ഗണനീയന്മാരെന്നു താരകയ്ക്കു ബോധ്യമുള്ള ലേഖനകത്താക്കളുടെ ലേഖനത്തിനു മാത്രമേ താരക ഉത്തരം കൊടുത്തിട്ടുള്ളോ എന്നു നോക്കിയാൽ ആയതു ഇപ്പോഴത്തെ മക്കടമുഷ്ടിക്കു തീരെ എതിരായേ പരിണമിക്കയുള്ളു. പിന്നെയും ഗണനീയന്മാർ എന്നുവച്ചാൽ ഏതെല്ലാം യോഗ്യതകളോടുകൂടിയവരാണെന്നു (മിസ്റ്റർ ദാനിയേലിൻെറ ബോദ്ധ്യം അനുസരിച്ചു) ഇതുവരെയായിട്ടും യാതൊരു പത്രപം

ക്തികളിലും പറഞ്ഞിട്ടില്ല. ഗണനീയന്മാരുടെ യോഗ്യതകൾ പറഞ്ഞിരുന്നു എങ്കിൽ ആ തോതു വച്ചുംകൊണ്ടു ലേഖകന്മാരെ പരിശോധിക്കാമായിരുന്നു. അതിനും തരമില്ല. അതിനാൽ ഗണനീയന്മാർ എന്നു പറയുന്നതു ഏതെല്ലാം യോഗ്യതകൾ ഉള്ളവരെ ഉദ്ദേശിച്ചാണ്. (൧) ഉയന്ന തരം വിദ്യാഭ്യാസങ്ങളിൽ ഏപ്പെട്ടിട്ടു ഖ്യാതി സമ്പാദിച്ചിട്ടുള്ളവർ മാത്രമോ? (൨) ഗവമ്മെൻറുദ്യോഗസ്ഥന്മാർ മാത്രമോ? അൻപതു രൂപായ്ക്കുമേൽ കരംതീരുവ ഉള്ളവരൊ? വേദശാസ്ത്രാഭിജ്ഞത്വം ഉണ്ടെന്നു മിസ്റ്റർ ദാനിയേൽ ഗണിക്കുന്നവരൊ ൩൫ വയസ്സിനുമേൽ പ്രായമുള്ളവരൊ അതോ ശരീരപ്രകൃതിപ്രകാരം യോഗ്യതയുള്ളവരോ മട്രിക്കുലേഷ്യൻക്ലാസുവരെ പഠിച്ചവരോ? സാധാരണയായുള്ള വീടുകളിൽ ചെന്നാൽ ആസനം കിട്ടുന്നവരൊ? ഒരു കാശുപോലും കരംതീരുവ ഇല്ലാത്തവരൊ? അമ്പതു രൂപായ്ക്കുതാഴെ കരംതീരുവ ഉള്ളവരൊ? രക്ഷിക്കപ്പെട്ടവർ മാത്രമോ? ആരോടും തക്കിക്കാം എന്നു ഹൃദയത്തിൽ വിചാരമുള്ളവരൊ? എന്നു അടുത്ത താരകയിൽതന്നെ അറിയിക്കണം. ഗണനീയന്മാർ എന്നു വച്ചാൽ ഏതെല്ലാം യോഗ്യതകളോടുകൂടിയവർ എന്നു മിസ്റ്റർ ദാനിയേൽ പറയാത്ത കാലത്തോളം പത്രികലേഖനങ്ങൾക്കു മറുപടി പറവാൻ കഴിവില്ലാതെ ലേഖകന്മാർക്കു കുററം പറഞ്ഞുകൊണ്ടിരുന്നു കാലം കഴിച്ചുകൊള്ളാമെന്നുള്ള ഒന്നാംതരം വിദ്യ താരകാധിപർ കണ്ടുപിടിച്ചുംകൊണ്ടു ധൈയ്യപ്പെട്ടിരിക്കുന്നു എന്നുതന്നെ പറവാനെ തരം കാണുന്നുള്ളൂ. ഇങ്ങനെയെങ്കിൽ വിദ്വാൻ ചമയാതെ വെറുതെ ഇരുന്നുകളയുന്നതല്ലേ ന.ന്നു: "ഇഷ്ടമില്ലാത്തച്ചി തൊട്ടതെല്ലാം കുററം" എന്നുള്ള പഴവന്മാരുടെ പഴഞ്ചൊല്ലുപോലെ, പത്രികാലേഖകന്മാർ വൻകാൎയ്യങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്ന ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തുകയും ഉത്തരം പറവാൻ കഴിവില്ലെന്നു മനസ്സിലായിത്തുടങ്ങുകയും ചെയ്യുമ്പോൾ ഒന്നുകിൽ പേരില്ല, അല്ലെങ്കിൽ ഗണനീയനല്ല, അല്ലെങ്കിൽ പത്രികാധിപക്കു ഇതു കഴിവില്ലാഞ്ഞോ? എന്താ ക്ഷീണിച്ചോ, ഇപ്രകാരം മിസ്റ്റർ ദാനിയേൽ മക്കടമുഷ്ടി പറഞ്ഞുതുടങ്ങും. കൊള്ളാം തോററിട്ടല്ല. പ്രിയ താരകാധിപരേ ഇപ്രകാരമുള്ള ചില ഒററമൂരിമരുന്നുകൾ ഈ ഇരുപതാം നൂററാണ്ടിൽ ഉപയോഗിച്ചാൽ ഉദ്ദേശിച്ച സുഖം കിട്ടുമോ എന്നു സംശയിക്കുന്നു. അഥവാ മൂതിസ്സും ഇടയായേക്കുകയില്ലേ? ഇനിയും താരാകാധിപരുടെ ഒരു വിദ്യ കൂടെ പറയാനുണ്ടു അയതു പത്രികാലേഖകന്മാരിൽ ചിലരെ ചില ക്രമത്തിൽ അപഹസിക്കുക എന്നുള്ളതാണു മനുഷ്യപ്രകൃതിക്കു പരിഹാസത്തെ വളരെ ഭയമാണു. ഈ സ്ഥിതിക്കു താരകാധിപർ ഒന്നുരണ്ടുവട്ടം ആക്ഷേപിക്കുമ്പോൾ ചിലരെല്ലാം പുറകോട്ടുവലിഞ്ഞെന്നുംവരാം. എന്താ തോററില്ലേ? മേൽപറഞ്ഞ കാൎയ്യങ്ങൾക്കെല്ലാം തെളിവു ആവശ്യപ്പെട്ടാൽ കാണിക്കാം. വിശിഷ്യാ തെങ്ങനാപ്പിലാക്കൽ ചാണ്ടി എഴുതിയിരുന്ന ലേഖനത്തിനു ഉത്തരം കൊടുപ്പാൻ പരുങ്ങൽ വരുമെന്നു കണ്ടപ്പോൾ അയാളെ ആക്ഷേപിപ്പാൻ തുടങ്ങി. തെങ്ങനാപ്പിലാക്കൽ ചാണ്ടിക്കു പകരം കൌമ്മനാമ്മാവുങ്കൽ മാത്തൻ ഉണ്ടെന്നും മററും പ്രസ്താവിച്ചു. അതു മിസ്റ്റർ ദാനിയേലിനു കഴിവില്ലാഞ്ഞിട്ടാണോ? ക്ഷീണിച്ചിട്ടാണോ? മിസ്റ്റർ ദാനിയേലിനു ആൾശേഷി ഉണ്ടെന്നു ചില കെയിസ്സുകൾ മൂലവുംമററും അറിയാം. അതുകൊണ്ടു ന്യായവിരുദ്ധമായ

സംഗതികൾകൊണ്ടും ആക്ഷേപസൂചകങ്ങളും നിന്ദാസൂചകങ്ങളും ആയുള്ള വാചകങ്ങൾകൊണ്ടും പത്രികാലേഖകന്മാരെ കുററം പറവാൻമാത്രം ഇരുന്നാൽ പോരാ. ന്യായമായുള്ള മറുപടികൊണ്ടു അവരെമനസ്സിലാക്കുക അത്രെ വേണ്ടതു. അതാണു ഉത്തമ ലക്ഷണം. മലയാള പദങ്ങളും സംസ്കൃത പദങ്ങളും ചേൎത്തുണ്ടാക്കുന്ന ചില വാചകങ്ങൾകൊണ്ടു മററുള്ളവരെ ആക്ഷേപിക്കുന്നതു അത്ര നന്നല്ലന്നു അറിയിച്ചുകൊള്ളുന്നു. പത്രിക ആഭാസം പറയുന്നെന്നും ആക്ഷേപം പറയുന്നെന്നും പറവാൻ ഒട്ടും മടിയുമില്ല. മാനസ്സാന്തരപ്പെട്ട മിസ്റ്റർ ദാനിയേലിൻെറ ഈ വിധമുള്ള ആക്ഷേപങ്ങൾ ഗൂഢാൎത്ഥത്തിൽ ആകയാൽ ആയതു മററുള്ളവക്കും ദൈവത്തിനും മനസ്സിലാകുകയില്ലായിരിക്കും. തെങ്ങനാപിലാക്കൽ സി. ചാണ്ടി എന്നെഴുതിയിരുന്നതു ഒരുവേള ററി-സി-ചാണ്ടി എന്നെഴുതിയിരുന്നു എങ്കിൽ ആയതു താരകാധിപക്കു ഒട്ടേറെ പിടിച്ചേനേ. അതിനാൽ ഇനീഷ്യൽ ചേൎത്തു എഴുതുന്നതിലായിരിക്കാം യോഗ്യതയുടെ പൂൎണ്ണാംശം ഇരിക്കുന്നതു. അതിനാൽ മിസ്റ്റർ സി. ചാണ്ടിയുടെ ലേഖനങ്ങൾക്കു മറുപടി എഴുതണം. മേൽ വിവരിച്ച ചോദ്യങ്ങൾക്കു മറുപടി പറയണം. അല്ലെങ്കിൽ പത്രികാലേഖകന്മാർ എല്ലാം ഭഗ്നോത്സാഹന്മാരായിത്തീരുന്നേക്കും. ഇത്രയും പറഞ്ഞതിനാൽ സ്നേഹിതനു ഭംഗം വരികയൊ, പേരില്ലാലേഖകനെന്നൊ, അഥവാ ഗണ്യനല്ലന്നൊ വാദിക്കയോ അരുതേ.

തുടരും.

~~~~~~~~~~~~~~~~

“പൃവ്വീക ചരിത്രവും സഭാതാരകയും”

(എം. ജെ. ജോസേഫ്)

കഴിഞ്ഞ ലക്കം താരകയിൽ “കെ. വി. ചാക്കോ ബി. എ. എൽ. ററി. അവർകൾക്കു മറുപടി” എന്ന തലവാചകത്തിൽ എഴുതിയിരുന്ന ഉപന്യാസത്തിൽ പൃവ്വീക ചരിത്രങ്ങളേയും അവ ഭക്തിസംവദ്ധകങ്ങളായി ഗണിക്കുന്ന സകല കാതോലിക്കസഭകളേയും അത്യന്തം ഹസിച്ചിരിക്കുന്നതായി കാണുന്നു. ഈ ഹാസ്യത്തിനുള്ള കാരണം യേശുവിൻെറ ശിശുപ്രായത്തിൽ ചിലരെ ശപിച്ചു എന്നും തൽഫലമായി അവർ മരിച്ചുപോയി എന്നും മററുമുള്ള ചില സംഗതികൾ ജീവനിക്ഷേപം മാസികയിൽ അതിൻെറ പത്രാധിപർ പ്രസിദ്ധപ്പെടുത്തി എന്നുള്ളതാണ്. മുമ്പൊരവസരത്തിൽ മല്പാനച്ചനെപററി വളരെ സ്തുത്യർഹമായ സട്ടിപ്പിക്കെററു് കൊടുത്ത താരകാധിപർ ഇപ്പോൾ ഇതാ അദ്ദേഹത്തെപററി അന്ധവിശ്വാസി എന്നും മററും നിന്ദ്യമായ വിധത്തിൽ എഴുതുന്നു. പരിഷ്കൃതമാനസനായിരുന്ന ദേഹം ഇത്രനിമിഷത്തിൽ അന്ധവിശ്വാസിയായതെങ്ങിനെ? പക്ഷേ, മുമ്പിലത്തെതു കെ. എൻ-ഡിയുടെയും ഇത്തവണത്തേതു എം. എൻ. ഓയുടേയും ആത്മാവായിരിക്കാം.

നമ്മുടെകത്താവിൻെറ ശൈശവത്തിലെ ചില സംഭവങ്ങൾക്കു ശ്രീകൃഷ്ണൻെറ ശൈശവത്തിലെ സംഗതികളോടു സാമ്യമുണ്ടെന്നും അതിനാൽ അവ ഹാസ്യാസ്പദങ്ങൾ ആണെന്നുമാണ് മിസ്റ്റർ ദാനിയേൽ പറയുന്നതു്. ഈ തോതനുസരിച്ചു കുറെനാൾ കൂടെ ചെല്ലുകയും വേദപുസ്തകത്തിൻെറ ഗുണദോഷനിരൂപണം ചെയ്യുന്ന ഹൈയർ ക്രിററിക്കുകളിൽ
~~~~~~~~~~~~~~~~

വല്ലവരുടേയും പുസ്തകങ്ങളുടെ വല്ലതുകൊണ്ടും കാണാൻ ഇടയാകയും ചെയ്യുമ്പോൾ ഇദ്ദേഹം വേദപുസ്തകത്തേയും ദൈവത്തേയും ഉപേക്ഷിക്കുമെന്നു നമുക്കു തീർച്ചയാക്കാം. യോബിനെ സാത്താൻ പരീക്ഷിച്ച സംഗതി വായിക്കുമ്പോൾ ഹരിശ്ചന്ദ്രമഹാരാജാവിനെ വിശ്വാമിത്രൻ പരീക്ഷിച്ച കഥ ഓർമ്മയിൽവന്നിട്ടു ആ ഭാഗം വഞ്ചിക്കയില്ലയോ?. ജലപ്രളയം മൂലം ദൈവം മനുഷ്യരെ നശിപ്പിച്ചതും അഗ്നിയും ഗന്ധകവുംമൂലം സ്ദോമിനെ നശിപ്പിച്ചതും വായിക്കുമ്പോൾ ആ ഭാഗവും ഹാസ്യമായി ഉപേക്ഷിച്ച് പിതാവായ ദൈവം "കുസൃതിക്കാരൻ" എന്നു പറയും. വി: പത്രോസു അനനിയാസിനേയും സഫീറായേയും ശപിക്കയാൽ അവർ മരിച്ചുപോയതായി കാണുമ്പോൾ ആ ഭാഗം തള്ളിക്കളകയൊ പത്രോസിനു "കുസൃതിക്കാരൻ എന്ന പേരുകൊടുക്കയൊ ചെയ്യും. നമ്മുടെ കർത്താവു ഫലം കാണരുതാത്തതായ ഒരുസമയത്തു അത്തിവൃക്ഷത്തിങ്കൽ വന്നു ഫലം കാണായ്ക നിമിത്തം അതിനെ ശപിച്ചതുകൊണ്ടു പുതിയനിയമവും ഒരു "കിത്താബാ" യി തള്ളും. ഗദറായദേശത്തുവെച്ചു നമ്മുടെ കർത്താവു പിശാചിനു പന്നിക്കൂട്ടത്തിൽ പൊയ്ക്കൊൾവാൻ അനുവാദം കൊടുത്തതു വായിക്കുമ്പോൾ കർത്താവു ചെറുപ്പത്തിലും കുസൃതിക്കാരൻതന്നെ ആയിരുന്നു എന്നു തീർച്ചപ്പെടുത്തും. ഇങ്ങിനെ വേദം പരിശോധിച്ചാൽ മിസ്റ്റർ ദാനിയേൽ കർത്താവിൻെറ കുസൃതികൾ ധാരാളം കണ്ടെത്തുകയും വേദപുസ്തകം ഈ കാലത്തു വിശ്വസിക്കത്തക്കതല്ലെന്നു പറഞ്ഞു നിഷേധിക്കയും ചെയ്യും.

പരിഷ്കൃതമാനസന്മാരും വിശാലഹൃദയന്മാരും ധാരാളം ഉള്ള ഒരു സമുദായക്കാരോടു പ്രാർത്ഥനമൂലം മെത്രാച്ചൻെറ ദീനം സുഖപ്പെട്ടു എന്നു പറഞ്ഞാൽ ആധുനിക വൈദ്യശാസ്ത്രപ്രകാരം അങ്ങിനെ പാടുള്ളതല്ലെന്നു പറഞ്ഞു അവർ സഭാതാരക ഉപേക്ഷിച്ചുകളകയില്ലയോ? പക്ഷേ, ഇതു ഓർക്കാതെ എഴുതിപ്പോയതായിരിക്കാം. മുമ്പു കോഴഞ്ചേരിക്കാരൻ ഒരാൾ സന്ധ്യാസമയത്തു "ബാവായ്ക്കും പുത്രനും ശുദ്ധമുള്ള റൂഹായിക്കും സ്തുതി" എന്നു ചൊല്ലിയപ്പോൾ, മററൊരാൾ "എടാ മെത്രാച്ചനും പുത്രനും എന്നു ചൊല്ലടാ", "നീ എന്താ ബാവാകക്ഷിക്കാരനാണോ" എന്നു ചോദിച്ചതു മനഃപരിഷ്ക്കാരത്തിൻെറയും ഹൃദയവിശാലതയുടേയും പരമകാഷ്ഠ ആയിരിക്കാം.

പൂർവീകചരിത്രപാരായണം ഭക്തിവർദ്ധനവിനായി ഉപയോഗിക്കുന്ന സുറിയാനിക്കാർ അന്ധവിശ്വാസികളും ഇടുക്കമാനസന്മാരുമാകുന്നു. ഉദയമ്പേരൂർ സുന്നഹദോസിലെ നിശ്ചയങ്ങൾ തലകീഴാക്കി, പടലപിണക്കി ഒരു മിസ്റ്റർ വി. ഐ. തോമാസു എഴുതുകയും അതു വിശ്വസിക്കയും ചെയ്യുന്നവർ വിശാലഹൃദയന്മാരായിതീരുന്നു. വൈദീകശാസ്ത്രപണ്ഡിതന്മാരായ കാർഡിനൽ ന്യൂമാൻ, പ്രൊഫസ്സർ വെസ്റ്ററകോട്ട് മുതലായവർ പൂർവീക ചരിത്രത്തിൽ വിശ്വാസമുള്ളവരാണെന്നു ടി-യാൻ അറിഞ്ഞിട്ടില്ലായിരിക്കാം. മിസ്റ്റർ ദാനിയേൽ എൻെറ ഒരു സ്നേഹിതനാകകൊണ്ടു അദ്ദേഹത്തിൻെറ ഭാവിയെപററിയുള്ള ഭയംമൂലം ഇത്രയും എഴുതുന്നതിനു ഇടയായിട്ടുള്ളതാണ്.

"എൻെറ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങളുമല്ലാ നിങ്ങളുടെ വഴികൾ എൻെറ വഴികളുമല്ലാ എന്നു യഹോവാ പറയുന്നു"

താരകയിലെ 'മാന്യനായ യാക്കോബ്യൻ'.

അനേകം മാസങ്ങളായി, മനസ്സിലാകത്തക്ക വിധത്തിൽ പേർ വച്ചെഴുതുന്നവൎക്കല്ലാതെ താരക മറുപടി കൊടുക്കയില്ലെന്നും, പൂൎണ്ണപേർ വെളിപ്പെടുത്താതെ യാതൊരു ലേഖനവും താരകയിൽ പ്രസിദ്ധപ്പെടുത്തുകയില്ലെന്നും വാദിച്ചുകൊണ്ടിരുന്ന താരകാധിപർ ഇതാ തന്റെ അസ്ഥിരതയെ കഴിഞ്ഞ താരകയിൽ പ്രദൎശിപ്പിച്ചിരിക്കുന്നു. എം. മത്തായി, പി. എം. കോശി എന്നിപ്രകാരമുള്ള പേരുകളും ദിക്കുപേരുകളും വച്ചെഴുതുന്ന പത്രികാലേഖകന്മാരുടെ പേരു വ്യക്തമാകുന്നില്ലെന്നു കൊട്ടി ഘോഷിച്ച താരകാധിപർ സാറേ 'മാന്യനായ യാക്ക്യോബ്യൻ' എന്ന പേർ എത്രമാത്രം വ്യക്തമായിരിരിക്കുന്നു? കല്പനയെ നിൎമ്മിച്ച താൻ തന്നെ അതിനെ ലംഘിക്കുന്നെങ്കിൽ തന്നെ ഏതു തരക്കാരുടെ കൂട്ടത്തിലാണു എണ്ണേണ്ടിയതു?

തന്റെ 'മാന്യനായ യാക്കോബ്യൻ' ഇത്ര ധൈൎയ്യമുള്ള ആളാണെങ്കിൽ അയാളുടെ പേർ പ്രസിദ്ധപ്പെടുത്തുന്നതിനു ഇത്ര വൈമുഖ്യം പ്രദശിപ്പിച്ചതെന്തിനാണു? ഒരുവൻ പറയുന്ന കാൎയ്യങ്ങൾ എവിടെയും പറയത്തക്കതാണെന്നു അവനു ബോധമുണ്ടെങ്കിൽ അവന്റെ പൂൎണ്ണ പേർ പ്രസിദ്ധപ്പെടുത്തുന്നതിനു അവനു ആദ്യമെ തന്നെ ധൈൎയ്യം കാണമെന്നാണല്ലൊ താരകയിൽ താൻ മുൻപൊരിക്കൽ പറഞ്ഞിരിക്കുന്നതു. എന്റെ അഭിപ്രായപ്രകാരമല്ല തന്റെ അഭിപ്രായപ്രകാരവും ഈ മാന്യ യാക്കോബ്യൻ' അയാളുടെ പേരിനെ പ്രസിദ്ധപ്പെടുത്താതിരിക്കുന്നതുകൊണ്ടു താൻ താരകയിൽ എഴുന്നെള്ളിച്ചിരിക്കുന്നതു അസംബന്ധമായിട്ടുള്ളതാണെന്നു പ്രത്യക്ഷപ്പെടുന്നു. പത്രികാലേഖകന്മാരുടെ ലേഖനങ്ങൾക്കു മറുപടിയെഴുതാൻ താൻ തയ്യാറാണെന്നു പറഞ്ഞിരുന്നെങ്കിൽ അവരും വീട്ടുപേരുംമററും പ്രസിദ്ധപ്പെടുത്തുമായിരുന്നു. അതിനു തനിക്കു മനസ്സില്ല. എന്റെ ലേഖനങ്ങൾക്കുതന്നെ മറുപടിയെഴുതാൻ താൻ തയ്യാറാണെന്നുള്ള ഭാവത്തിൽ പി. എം. കോശി എന്നു ഒരാളെ ഇവിടെയുള്ളെന്നും അയാൾ 'തന്ത്രങ്ങൾ' എന്ന ലേഖനം എഴുതിയിട്ടില്ലെന്നും വേറെ ഒരു പി. എം. കോശി കാൎത്തികപ്പള്ളിലില്ലെന്നും മററും വാദിക്കയും അതിനു അടിക്കടി ഞാൻ മറുപടി എഴുതി വേറൊരു പി. എം. കോശിയുണ്ടെന്നു തെളിയിച്ചപ്പോൾ താൻ പുറകോട്ടു മാറിക്കളഞ്ഞു

പി. എം. കോശിയെന്നു വേറൊരാൾ ഇല്ലെന്നു സ്ഥാപിച്ചുകളഞ്ഞാൽ എന്റെ ലേഖനങ്ങൾക്കു മറുപടി എഴുതേണ്ടായെന്നു താൻ ആദ്യം വിചാരിച്ചു. എന്നാൽ ആ വാദത്തിൽ തന്നെക്കൊണ്ടു ഞാൻ ഇഷ്ടമുള്ളതു പറയിക്കയാൽ നിവൃത്തിയില്ലെന്നു കാണുകയും, എന്റെ ലേഖനങ്ങൾക്കു മറുപടി എഴുതാൻ പ്രയാസമാണെന്നു കാണുകയും ചെയ്തപ്പോൾ ഞാൻ ഗണനീയനല്ലെന്നു താൻ പറഞ്ഞൊഴിഞ്ഞുകളഞ്ഞല്ലൊ. ഹേ താരകാധിപരേ തനിക്കു പുരുഷ ലക്ഷണമുണ്ടൊ? 'യാക്കോബായ ഉപദേഷ്ടാ' വ റയുന്നപ്രകാരം താൻ ഗണനീയനാണൊ? താൻ ഗണനീയനാണെന്നുയോഗ്യന്മാരായ പത്തു യാക്കോബായക്കാരെക്കൊണ്ടു പറയിക്കാമെങ്കിൽ ഞാൻ തന്നെക്കാൾ ഗണനീയനാണെന്നു പറയിക്കാം.

നമ്മുടെ മാന്യ യാക്കോബ്യന്റെ ലേഖനത്തിൽ എന്റെ ലേഖനങ്ങളെ സംബന്ധിച്ചു പറഞ്ഞിരിക്കുന്നവയെ ഇവിടെ ഒന്നു നിരൂപണം ചെ

യുകൊള്ളട്ടെ. "കാത്തികപ്പള്ളിൽനിന്നു പി. എം. കോശി എഴുതുന്നതു എന്ന ലേഖനത്തിന്റെ നേരെ പ്രിവോളസ്സ് (അനത്ഥകം) എന്നു എഴുതീട്ടുണ്ടു" (താരക പുറം ൧൭) എന്നിപ്രകാരം ഒരു വാചകം മൂലമാണ് എന്നെ ആദ്യം ആക്ഷേപിക്കുന്നതു. പ്രിവോളസ്സ് എന്ന വാക്കിന്റെ അത്ഥമാണൊ 'അനത്ഥകം' എന്നു പറഞ്ഞിരിക്കുന്നതു. ഇതു നമ്മുടെ മാന്യ യാക്കോബ്യന്റേതാണൊ താരകാധിപരുടെ സ്വന്തം അത്ഥമാണൊ ആരായാലും ഹജൂരിൽ ഹെഡ് ട്രാൻസ്ലേറ്റർ ജോലി കിട്ടാൻ തക്ക തജ്ജമക്കാരനാണ് അദ്ദേഹമെന്നു ഇവിടെ ഇംഗ്ലീഷറിയാവുന്ന കുട്ടികൾ പറയുന്നു. എന്റെ ആ ലേഖനത്തിൽ അനത്ഥകമായിട്ടുള്ളതു എന്താണെന്നു തന്റെ പേരുപോലും പ്രസിദ്ധപ്പെടുത്താൻ ചുണയില്ലാത്ത യാക്കോബ്യൻ പറയുന്നില്ല. ലേഖനകത്താവിനെ നോക്കിയല്ല ലേഖനങ്ങൾക്കു മറുപടി എഴുതേണ്ടിയതു. എന്നുള്ളതിലേക്കു കുറെ ആപ്തവാക്യങ്ങളും മഹദ്വചനങ്ങളും, പത്രാധിപർ ലേഖകന്മാരുടെ ലേഖനങ്ങൾക്കുത്തരവാദിയല്ലന്നുള്ളതിനു ചില മാന്യ പത്രങ്ങളുടെ പ്രവൃത്തന രീതിയും മററും ആയിരുന്നു ഞാൻ ആ ലേഖനത്തിൽ കാണിച്ചിരുന്നതു. ഇതിൽ അനത്ഥകമായിട്ടൊന്നുമില്ലെന്നു എന്റെ ഹാഴ്മബുദ്ധിയിൽ തോന്നിയിരിക്കുന്നു. ഉണ്ടെങ്കിൽ അടുത്ത താരകയിൽ അതിനെ ചൂണ്ടിക്കാണിക്കുന്നതിനു അദ്ദേഹത്തെ ഞാൻ ക്ഷണിച്ചിരിക്കുന്നു. ഞാൻ പകത്തിയ മഹദ്വചനങ്ങളുടെയും മററും അത്ഥം മനസ്സിലാകാഞ്ഞ ഉൽകൃഷ്ട വിദ്യാഭ്യാസം ചെന്ന ദേഹമാണു അയാളെങ്കിൽ സി. എം. എസ്സ് കാളേജു മുൻഷി മഹാദേവശമ്മാ അവർകളുടെ അടുക്കൽ ചെന്ന് അതിന്റെ അത്ഥം മനസ്സിലാക്കുന്നതിനു അദ്ദേഹത്തോടു ഞാൻ ശുണദോഷിക്കുന്നു.

താരകയുടെ തന്ത്രങ്ങൾ എന്ന ലേഖനത്തിനുനേരെ അബദ്ധമെന്നും അറസ്കൂത്തക്കതെന്നും എഴുതിയിരിക്കുന്നതായി താരക പറയുന്നു. എന്റെ ലേഖനത്തിനെ മുഴുവൻ അബദ്ധമാണെന്നു യാതൊരു ന്യായങ്ങളും കൂടാതെ ആക്ഷേപം പുറപ്പെടുവിച്ച നമ്മുടെ തറവാട്ടുകാരന്റെ ലേഖനവും സവ്വാബദ്ധമാണെന്നു പറയരുതൊ? പാർല്ലിമെന്റു സാമാജികന്മാർ പറയുന്നതെല്ലാം അബദ്ധമാണെന്നു പറയുന്നതിനു നമ്മുടെ കുട്ടിപ്പത്രാധിപക്കുടെ പ്രയാസമില്ലല്ലൊ. മതൃസത്താനാന്ത്യോസിന്റെ ഒരു മകൻ ഇപ്പോഴും ജീവിച്ചിരിപ്പുണ്ടെന്നു പറഞ്ഞതാണ് അറസ്കൂത്തക്കതെങ്കിൽ പാത്രിയക്കീസിനു മക്കളുണ്ടായിരുന്നു എന്നും സുന്ദരികളായ സ്ത്രീകളെ തന്റെ കൂടെ താമസിപ്പിച്ചിരുന്നു എന്നും പറയുന്നതു എത്ര അറസ്കൂത്തക്കതാണു. ൧൭-ാമത്തെ പാത്രിയക്കീസിന്റെ പുത്രനാണു ൧൮-ാമത്തെ പാത്രിയക്കീസെന്നു പറഞ്ഞതിനെ നീതീകരിക്കാൻ കഴിഞ്ഞ പ്രാവശ്യവും താരകശ്രമിച്ചിട്ടുണ്ടു. പക്ഷേ പുസ്തകവും പുറവും തപ്പിയിട്ടു കണ്ടില്ലെന്നേയുള്ളു. വിവാദലേഖനകത്താവു ഇന്ന ദിക്കുകാരനാണെന്നും എന്തുകാരണത്താലാണ് ഈ ലേഖനം എഴുതിയിട്ടുള്ളതെന്നും ഞാൻ പ്രവചിച്ചേക്കാം. ഒരു പക്ഷേ എന്റെ പ്രവചനം ശരിയായേക്കാൻ മതി. ഇദ്ദേഹം കോട്ടയത്തുകാരനാണു. "മേത്തരം ഒരു പത്രിക" ഇറക്കുന്നതിനായി ഇദ്ദേഹവും വേറെ ചിലരുംകൂടെ താരകാധിപരുടെ അടുക്കൽ മുൻപൊരിക്കൽ ചെന്നിരുന്നതായി ഞാനറിയുന്നു. ഇദ്ദേഹത്തെയും കൂട്ടരേയും മുടക്കിയിരിക്കുന്നതിന്റെ ഫലമാണ് ഈ ലേഖനം, സഭാഭരണമെന്ന ലഘുലേഖ

ഇവയൊക്കെ പ്രസിദ്ധപ്പെടുത്തിയതു. ഇപ്പോൾ ഈ ഉപദേശവുംകൊണ്ടു വരുന്നതു ഹാവായുടെ അടുക്കൽ പാമ്പു ചെന്നു അവരെക്കൊണ്ടു പഴത്തിൽനിന്നു ഭക്ഷിപ്പിക്കുന്നത് കണ്ണു തുറപ്പിക്കാനാണെന്നു അവരെ ധരിപ്പിച്ചതുപോലിരിക്കുന്നു. യാക്കോബായ സഭയെ നന്നാക്കണമെന്നു നമ്മുടെ ലേഖകനുദ്ദേശമുണ്ടായിരുന്നെങ്കിൽ ഇതിനെ പത്രികാധിപക്കു വേറൊരു വിധത്തിൽ അയച്ചുകൊടുക്കേണ്ടിയതായിരുന്നു. യോഗ്യമാം വിധത്തിൽ നടത്താത്ത ഒരു മാസികയാണ് പത്രികയെന്നു തോന്നുന്നെങ്കിൽ താരക യോഗ്യമായിട്ടു നടത്തപ്പെടുന്നതാണൊ? ഏതു മാസത്തിലെ താരകയിലാണു ആക്ഷേപങ്ങൾ അടങ്ങാത്തതു? ഈ പ്രാവശ്യം ഇതാ മിസ്റ്റർ കെ. വി. ചാക്കോയെ ആക്ഷേപിച്ചിരിക്കുന്നു. കാലേൽ തൊലിയില്ലാതെ അദ്ദേഹത്തിന്റെ പുറകെ നടന്നു ലേഖനങ്ങൾ എഴുതിച്ചിട്ടുള്ള താരകാധിപരിതാ പത്തി പൊക്കിയിരിക്കുന്നു. ഇതാണു സർപ്പത്തിന്റെ സന്തതി. ഇതിനു അന്നവും പാലും കൊടുക്കുന്നവനെ കടിക്കും. താരകാധിപരുടെ 'യാക്കോബായ പാത്രിയർക്കീസു' എന്ന ലേഖനം തീരെ അസംബന്ധമായിട്ടുള്ളതാണെന്നു പറഞ്ഞ നവീകരണ ബി. ഏ.ക്കാരെ വേണമെങ്കിൽ ചൂണ്ടിക്കാണിച്ചുതരാം. മിസ്റ്റർ എ. പീലിപ്പോസിനെ ശകാരിച്ച വകക്കു താരകാധിപനെ അടിക്കാൻ ചെന്ന ഉദ്യോഗസ്ഥന്മാരും പത്രം എടുത്തു ദൂരെയെറിഞ്ഞയാളുമുണ്ടു. ഇങ്ങനെ നവീകരണക്കാർപോലും താരകയുടെ നയത്തെപ്പറ്റി നല്ല അഭിപ്രായമില്ലാത്ത സ്ഥിതിക്കു ഒരു 'മാന്യ യാക്കോബ്യൻ' ഈ ലേഖനം അതിനു അയച്ചുകൊടുത്തതു തന്റെ അന്തസ്സിനും, തറവാട്ടുമഹിമക്കും, ഉൽകൃഷ്ടവിദ്യക്കും ചേരുന്നതാണൊ എന്നു ഇനിയുമെങ്കിലും ആലോചിച്ചു പശ്ചാത്തപിക്കട്ടെ. 'തന്ത്രങ്ങൾ' എന്ന ലേഖനത്തിൽ ഇതിനെ മുഴുവൻ നിരൂപണം ചെയ്തുകൊള്ളാം.

പി. എം. കോശി.

---

## "എടുത്താലുടനെ വായിപ്പിൻ"

കെ. എൻ. ഡിയുടെ ബഹുരസമായ ഒരു കൃതി.

(തുടരും എന്ന പേരു)

"നന്നല്ല മഹദ്വൈരമാർക്കുമെന്നറിയണം" എന്നുണ്ടെങ്കിലും, മിഥുനത്തിലെ താരകയിൽ ഉണ്ടായിരുന്ന ഒരു പത്രാധിപക്കുറിപ്പിനെ പത്രികാധിപരുടെ മറുപടി കിട്ടുന്നതുവരെ, ഏതാനും മാസത്തേക്കു പരിചിതഭാവന, പ്രസിദ്ധപ്പെടുത്തത്തക്കവണ്ണം പൂർവ്വനിർണ്ണയം ചെയ്തു, പുറങ്കടലാസിൽ പ്രസിദ്ധീകരിച്ചുവരുന്നതിലെ, സമാന്തര രേഖകളുടെ ആദ്യ ഘട്ടത്തുള്ള ഒരു വാചകാണുവിനെ സംബന്ധിച്ചു, ഏവർക്കും ശ്രദ്ധാർഹമായ ഒരു വിമർശനം ചെയ്യുന്നതിനാരംഭിക്കുന്നു. അവയെ ക്ലിന്നങ്ങൾ, എന്നു താരക പറയുമെങ്കിലും പത്രികയോടുപേക്ഷിക്കരുതെന്നപേക്ഷിക്കുന്നു.

"തുടരും എന്നു പേരായ വേറൊരാളിനെയും അരങ്ങേറ്റിയതെന്തിനു" എന്നു താരക ചോദിക്കുന്നു. "തുടരും" എന്നതു, ഒരാളിന്റെ പേരാണെന്നാണ് താരക അവധാരണം ചെയ്തിരിക്കുന്നതെന്നിതിൽനിന്നുകാണാം. വായനക്കാരെ, പ്രലോഭിപ്പിക്കത്തക്കവണ്ണം, ഉപപാദിക്കപ്പെടുന്ന പദവിന്യാസങ്ങൾ, പ്രമാദരഹിതങ്ങളായിരിക്കണമെന്നുള്ളതു, പരാംഗതനായ അദ്ദേഹം ധരിച്ചിട്ടില്ലെന്നു തോന്നുന്നു. പുനഃ വിശേഷാൽ അന്തഃകരണബോ

ധം എന്നുള്ളതും അദ്ദേഹത്തെ തീണ്ടിയിട്ടുപോലുമില്ലെന്നുള്ളതിനു, പ്രകൃതം തന്നെ ഉത്തമദൃഷ്ടാന്തമാകുന്നു. "സ്പടികഗൃഹങ്ങളിൽ വസിക്കുന്നവർ കല്ലെറിയരുതു്" എന്നുള്ള ഇംഗ്ലീഷു മൊഴിപോലെ അവനവനിൽ തന്നെ തെറ്റുകളുള്ളപ്പോൾ പരന്മാരുടെ തെറ്റുകളെക്കുറിച്ചു ആക്ഷേപണം ചെയ്യുന്നതു, യുക്തമെന്നു ധീമാന്മാർ വിധിക്കുന്നില്ല. പത്രികാലിഖിതാക്കളുടെ വാദങ്ങൾ പ്രായശ: യുക്തിരഹിതങ്ങളാണെന്നും, തന്നിമിത്തം വിസംവദിപ്പാൻ തയാറില്ലെന്നും സമൃഹ്യമായി ആക്ഷേപിക്കുന്ന താരകാധിപരുടെ, "തുടരും" എന്നുള്ളതു്, ഒരു മനുഷ്യൻെറ നാമമാണെന്നുള്ള പ്രയോഗത്തെപ്പററി, പത്രികാധിപർ മറുപടി പറയുന്നതു് അദ്ദേഹത്തിനു തന്നെ അഭിമാനക്ഷയമാണ്. ഗണനീയന്മാരല്ലാത്തവരോടും വൈദികശാസ്ത്രാഭിജ്ഞത്വമില്ലാത്തവരോടും വിവദിക്കുന്നതു്, താരകയുടെ അന്തസ്സിനു പോരാത്തതാണെന്നു വിചാരിക്കുന്നതു, സ്വീകൃതമാണെങ്കിൽ, നാമം, കൃതി അറിഞ്ഞുകൂടാത്ത ഒരുവനോടു, ഭൂഭാഗങ്ങളിലെ ഭാഷകൾ പരിചയമുള്ളവനും, ഉല്ലേഖങ്ങളാൽ നിബിഡനുമായ ഒരു പണ്ഡിതർ വാദിക്കയില്ലെന്നു പറയുന്നതു എത്ര അയുതം ഗുണം സ്വീകൃതമായിരിക്കണം. താരകാധിപരോടു എല്ലാവർക്കും ആഭിമുഖ്യമില്ലെങ്കിലും, തത്താദൃശമായ പ്രയോഗകാലത്തു, അദ്ദേഹത്തെ, അശാതരും പിശാചു്, ആവേശനം ചെയ്തിരുന്നു എന്നു പലരും സംശയിക്കാനിടയുണ്ടു. എന്നാൽ ജ്ഞാനമദമത്തചിത്തന്മാർക്കും, മാനസികപരിശ്രമം മതിചെയ്തു, വാനരത്തിൻെറ പൃഷ്ടംപോലെ ബുദ്ധിതഴമ്പിച്ചവർക്കും, ഇപ്രകാരമെല്ലാം സംഭാവ്യമാണെന്നാണെൻെറ മതം. പ്രത്യുത, തന്നെദനഭിജ്ഞന്മാരായ പോക്കിറികളുടെ ഗണത്തിൽ അദ്ദേഹവും ഉൾപ്പെട്ടമെന്നു, ആന്തരാളികമായ വൈരനിര്യാതനത്തിനായി വല്ലവരും അഭിപ്രായപ്പെട്ടന്നുണ്ടെങ്കിൽ അവരോടുകൂടി ഞാനില്ല. "തുടരും" എന്നുള്ളതു, അനന്യസംസക്തവും പുന: വിശേഷാൽ ലേഖനകർത്താവിനോടു തെല്ലും സംസക്തി ഇല്ലാത്തതും ആണെന്നു് അദ്ദേഹം ധരിക്കണമെന്നും നികൃഷ്ടമായ വൈകല്യമുള്ള ഉൽപാദകങ്ങളായ പ്രയോഗങ്ങളെ ഉന്തികയററരുതെന്നും മാത്രം ഇപ്പോൾ ഉപദേശിച്ചുകൊള്ളുന്നു. പത്രികാലേഖനങ്ങളെ പിഷ്ടപേഷണങ്ങളാൽ പ്രത്യാഖ്യാനിക്കുന്ന താരക, എൻെറ ലിഖിതത്തെ ശിര: കമ്പനം ചെയ്തു സമ്മതിക്കുകയൊ കേരളം വിട്ടു മണ്ടുകയൊ ചെയ്തില്ലെങ്കിൽ, നാണമില്ലായ്മയ്ക്കു ലൈസൻസു പിടിച്ചിട്ടുണ്ടെന്നു നിർണ്ണയിക്കാം. "തുടരും" എന്നതു് പേരാണെന്നുള്ള അഭിനവോക്തിയെ സ്ഥിരീകരിപ്പാൻ "മാതാവായ യഹോവാ" എന്നു പ്രയോഗിക്കുന്ന ചില പാമരന്മാരായ ആഭാസന്മാരെപോലെ താരകാധിപരും തയാറാണെങ്കിൽ ഇപ്പോഴെതന്നെ വാദഭിക്ഷയെ അറിയിച്ചുകൊണ്ടു പതിയിരിക്കുന്നു.

(തുടരും) പി. കെ. മത്തായി.

---

## സൂചനകൾ

കാലംചെയ്ത വലിയ മെത്രാപ്പോലീത്താ തിരുമനസ്സിലെ ദേഹവിയോഗത്തെക്കുറിച്ചു ഇംഗ്ലാണ്ടിൽനിന്നും ഒരു അംഗ്ലിയാപാദ്രിയായ റെവറണ്ട് ഹൌവ്വാർഡ സായ്പു അയച്ചുതന്നിരിക്കുന്ന എഴുത്തിൽ ഇപ്രകാരം പറയുന്നു. "അദ്ദേഹത്തിനു സ്വസ്ഥതയും സമാധാനവും ഉണ്ടാകയും ഉയിർപ്പിൻെറ വലിയ ദിവസത്തിൽ സ്വർഗ്ഗത്തിൽ നിത്യസന്തോഷത്തിലേക്കു

അംഗീകരിക്കപ്പെടുകയും ചെയ്യാൻ ഞാൻ പ്രാൎത്ഥിക്കുന്നു. അദ്ദേഹത്തിന്റെ പ്രാൎത്ഥന നമ്മോടുകൂടെ ഇരിക്കട്ടെ". ഇതിൽ മരിച്ചവൎക്കു വേണ്ടിയുള്ള പ്രാൎത്ഥനയും പരിശുദ്ധന്മാരുടെ പ്രാൎത്ഥനയും അടങ്ങിയിരിക്കുന്നു. ഇതു എഴുതുന്നതു അംഗ്ലീയാസഭയിലെ ഒരു പാദ്രിയുമാണു.

റെസിഡെൻറ് സായ്പ അവർകൾ ഡാക്തർ ഗിൽ ബിഷോപ്പ അവർകളോടുകൂടി ഈ മാസം ൧൭-ാംനു- തിങ്കളാഴ്ച സിമ്മനാരിയിൽവന്നു മലങ്കരെ മെത്രാപ്പോലീത്താ അവർകളെയും ശേഷം തിരുമേനികളെയും സന്ദൎശിക്കയും ചൊവ്വാഴ്ച തിരുമേനികൾ സായ്പ അവർകളെ പ്രതി സന്ദൎശനം ചെയ്കയും ചെയ്തു. സന്ദൎശനം കഴിഞ്ഞപ്പോൾ സായ്പ അവർകൾ തിരുമേനികളെ തന്റെ മൊട്ടോർ വണ്ടിയിൽ കയററി സിമ്മനാരിയിൽ കൊണ്ടുവന്നാക്കിയതിൽ സന്തോഷിക്കുന്നു.

പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു ആഗസ്റ്റ ൨൧-ാംനു- ലണ്ടനിൽനിന്നും പി. ആണ്ട് ഒ മെയിൽ കപ്പലിൽ കയറി ഇജിപ്തിലേക്കു പുറപ്പെട്ടിരിക്കുന്നതായും അവിടെ അലക്ക്സന്ത്രിയാ പാത്രിയക്കീസ് അവർകളുടെ അതിഥിയായി രണ്ടുമൂന്നുവാരം താമസിച്ചശേഷം സെപ്ടംബർ ൧൩-ാംനു- പൊട്ട്സെഡിൽനിന്നു ഇണ്ഡ്യയിലേക്കു പുറപ്പെടുമെന്നും അറിയുന്നു. തിരുമനസ്സിലെ എതിരേല്പാനായി മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമേനിയും വേറെ ആളുകളും ബൊമ്പായിക്കു പോകുന്നതാണ്.

അസോസിയേഷ്യൻ മാനേജിങ്ങ് കമ്മട്ടിയുടെ ഒരുയോഗം ഈ മാസം സുറിയാനി കണക്കിൽ ൧൭. ൧൮. ൧൯-ാംനു- കളിൽ കോട്ടയത്തു സിമ്മനാരിയിൽ കൂടിയിരുന്നു. അതിലെ നിശ്ചയങ്ങളുടെ ചുരുക്കം മനോരമ മുഖാന്തിരം വായനക്കാരെ അറിയിച്ചിട്ടുണ്ടു. വിസ്താരമായി അടുത്തപത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

സ്ഥലത്തെ അംഗ്ലിയാ പള്ളിയിൽ സി. എൻ. ഐ. വിദ്യാൎത്ഥികളിൽ ഉൾപ്പെട്ട മൂന്നുപുലക്രിസ്ത്യാനികളെ അംഗ്ലിയാസുറിയാനിക്കാരായ ശേഷം വിദ്യാൎത്ഥികളോടുകൂടെ പള്ളിയിൽ ഇരുത്താൻ നിശ്ചയിച്ചതിൽ പള്ളിയോഗക്കാരുടെ ഇടയിൽ ഒരു ക്ഷോഭം ഉണ്ടായിരിക്കുന്നു. ഇതിനെ സംബന്ധിച്ചു ബിഷൊപ്പവർകൾ പ്രസ്താവിച്ച വിധി പലകാരണങ്ങളാലും വായിക്കപ്പെടേണ്ട ഒരു രേഖയാണു. ചിലർ വിചാരിക്കുന്നതുപോലെ അംഗ്ലിയാസഭയിൽ മേല്പട്ടക്കാരൻ ജനപ്രതിനിധികളുടെ അഭിപ്രായത്തെ നടത്തിക്കാനുള്ള വെറും ആയുധം മാത്രമല്ലെന്നും അവൎക്കു സ്വതസിദ്ധമായി സഭാസംബന്ധമായ എല്ലാകാൎയ്യങ്ങളിലും പൂൎണ്ണാധികാരം ഉണ്ടെന്നും കാണിക്കുന്നതു മാത്രമല്ല ആ അധികാരം ഇതിൽ പ്രയോഗിക്കയും ചെയ്തിരിക്കുന്നു. അംഗ്ലിയാസഭയെസംബന്ധിച്ചു ഈ നാട്ടിലെ അംഗ്ലിയരും പുറമെയുള്ളവരും വിചാരിച്ചിരുന്ന അഭിപ്രായങ്ങൾ വൈദികന്മാരുടെ അധികാരത്തെസംബന്ധിച്ചടത്തോളം തെററിപ്പോയി എന്നു ഇതുകൊണ്ടു കാണുന്നു. സഭയെ ജനാധിപത്യമാക്കി മേല്പട്ടക്കാരെയും പട്ടക്കാരെയും നാമമാത്രമാക്കിവെക്കണമെന്നു അഭിപ്രായമുള്ളവർ അംഗ്ലിയാസഭയെ ചൂണ്ടി കാണിക്കപതിവുണ്ടു. അവിടെയും നടപടി ഇവർ വിചാരിക്കുന്നതുപോലെയല്ലെന്നുള്ളതിനു ബിഷൊപ്പവർകളുടെ ഈ വിധി ഒരു ലക്ഷ്യമാകുന്നു.

## ഞങ്ങളുടെ പത്രവരിക്കാരറിവാൻ.

നമ്മുടെ സമുദായത്തിന്റെ ഒരു നാവും സമുദായ സംബന്ധമായും വിശ്വാസസംബന്ധമായും അനല്പമായ അറിവുകളെ ഇടവിടാതെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്ന ഒരു മാസികയുമായ ഈ ഇടവകപ്പത്രികയുടെ ആണ്ടടക്കമുള്ള വരിസംഖ്യ ക്രമമായി അടച്ചുതരുന്നതിൽ മാന്യസുഹൃത്തുകൾ കാണിച്ചുവരുന്ന വൈമനസ്യം ഞങ്ങൾക്കു അപരിഹാര്യമായ ഒരു നഷ്ടമായിട്ടാണ് തീർന്നിരിക്കുന്നതു. വരിസംഖ്യ ക്രമമായി പിരിയാതെ പത്രം നടത്തിക്കൊണ്ടുപോകുന്ന സംഗതി ഭാരവാഹികൾക്കു വളരെ വൈഷമ്യകരമാണെന്നുള്ളതു് അറിവാൻ പാടില്ലാത്തവർ ആരുംതന്നെ കാണുകയില്ലല്ലൊ..

പത്രികയുടെ ഇതേവരെയുള്ള നടത്തിപ്പിനെ സംബന്ധിച്ചിടത്തോളം ഒട്ടു ചിലർ വിചാരിക്കുന്നതുപോലെ ലാഭമല്ല പ്രത്യുത നഷ്ടംമാത്രംമാണ് ശേഷിച്ചിരിക്കുന്നതു്.

ആയതുകൊണ്ടു ഈ വിഷയത്തിൽ മാന്യ വായനക്കാരുടെ സഹായം ഞങ്ങൾ പ്രത്യേകം അപേക്ഷിച്ചുകൊള്ളുന്നു. പത്രവരി അടച്ചിട്ടില്ലാത്തവരുടെ പേർക്കു ഞങ്ങൾ അയക്കുന്ന വി. പി. കൈപ്പറ്റി ഞങ്ങളെ പ്രോത്സാഹിപ്പിക്കണമെന്നുള്ള വിവരം മാന്യവായനക്കാരെ അറിയിച്ചുകൊള്ളുന്നു.

എന്നു് മാനേജർ.

---

## "പരേതനായ പൊന്നതിരുമേനി"

(തുടർച്ച)

(൰) പൊന്നിൻ ശോഭകെടുത്തിടുന്ന തിരുദേഹത്തിന്റെ വർണ്ണം മന-
സ്സിന്നാക്കും കുതുകം വരുത്തിടുവതാമൊന്നായിരുന്നു ദൃഢം
എന്നല്ലെൻ തിരുമേനിതന്റെ മുഖമൊന്നൻപോടു നോക്കിടുകിൽ
പിന്നെന്നും തിരുസന്നിധാനമതിലേ വാസം കൊതിക്കുംമനം.

(൧) തൃക്കണ്ണിന്റെ കടാക്ഷമെന്റെ മനസ്സിൽനിന്നങ്ങുനീങ്ങീടുമോ
നോക്കുമ്പോളൊരു പുഞ്ചിരിക്കുതരസാലോകംവശത്തായിട്ടും,
ആക്കംമോദമിയറ്റുമിത്തിരുമുഖം കാണ്മാനിജന്മത്തിനി-
പ്പാക്കിൽ സാധ്യമതാകുമൊ തിരുമനസ്സേന്നോ വെടിഞ്ഞോരദ്ഭുതം.

(൨) പെട്ടെന്നെൻ തിരുമേനിതന്റെ മുഖമെൻ കണ്ണിന്നുകണ്ടപ്പോഴേ
ഞെട്ടിപ്പോയിയുടൻതളർന്ന ഹൃദയത്തടന്നവാട്ടംവിനാ-
കഷ്ടം, വാടിയൊരാനനം പുനരഹോ നോക്കീടുവാൻ ശക്തന-
ല്ലൊട്ടും ഞാനതുമട്ടുപാവയതുപോലായിച്ചമഞ്ഞു തദാ.

(൩) വിട്ടീലോകം മഹാത്മാവമരപുരിയതിൽ തന്റെ മക്കൾക്കുവാസം
ചട്ടംകെട്ടുന്നതിന്നോ തിരുഗമനമതെന്നോർത്തിടാമില്ലതർക്കം,
പെട്ടെന്നീലോകവാസം വെടിവതിനിടയായോരു സൌഭാഗ്യവാനി-
ക്കൂട്ടർക്കായിട്ടു നിത്യം സുരപരിനികടേതാണു യാചിക്കുമോർത്താൽ.

(൪) ആയുസ്സുനീണ്ടു തിരുമേനി ഭരിച്ചുകൊൾവാ-
നായിട്ടു ഞാനെഴുതി മംഗള മിത്രവേഗം,
ഈയുഴിവിട്ടു ചരിതംപറവാനുമല്ലോ
മായപ്രപഞ്ചമതിനാലിടയായി കഷ്ടം.

(൫) സത്യത്തിൽ സഭകാത്തു ശത്രുനിരയിൽ നിന്നിങ്ങു മന്ദംവിനാ
പ്രത്യേകിച്ചു ഭരിച്ച പൊന്നുപതിതൻ സാരങ്ങളോരോന്നു ഞാൻ,
ഓർത്തിട്ടാശനശിച്ചിടുന്ന വിധ്യേറീക്കുന്നതാക്കും പണി-
പാർത്താലെൻ തിരുമേനിതന്റെ ചരിതം നൽകുന്നു ശോകം സദാ.

ചെങ്ങന്നൂർ വി. ജി. തോമസ്സ്.

---

☞ താരകയുടെ തന്ത്രങ്ങൾ, യാക്കോബായ സഭയിലെ കത്തഴിവ് ആദിയായ ലേഖനങ്ങൾ അടുത്ത പത്രത്തിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.